# THE CHURCH WEEKLY

വാല്യം 13 | 1959 ഡിസംബർ 13 | ലക്കം 49


"Plant in us an humble mind, Patient, pitiful and kind; Meek and lowly let us be, Full of goodness, Full of Thee.

*Wesley.*

## ഈ ആഴ്ചയിൽ

ഡിസം. 16. സഭാസമാധാനത്തിന്റെ പ്രഥമ വാർഷികം.

17. ബസ്സേലിയോസ് കാതോലിക്കായുടെ ഓർമ്മ (വാകത്താനം)

18. മാർ തോമ്മാശ്ലീഹാ കുന്തം കുത്തേററതിന്റെ ഓർമ്മ

## താളുകൾ മറിക്കുമ്പോൾ




## ചർച്ചുവീക്കിലി വരിസംഖ്യ

| | രൂ. ന. പൈ |
|---|---|
| ഒരു വർഷത്തേക്കു് | 6 |
| 6 മാസത്തേക്കു് | 3 |
| ഒററപ്രതി | 13 |
| ഇൻഡ്യയ്ക്കുവെളിയിൽ | 8 |

മാനേജർ, ചർച്ചു് വീക്കിലി,
കോട്ടയം.


## സഭാസമാധാന വാർഷികം

1958 ഡിസംബർ 16–ാംതീയതി മലങ്കര സുറിയാനി സഭയ്ക്കു അവിസ്മരണീയമായ ഒരു ദിനമാണു്. അന്നു രാത്രി 11 മണിയോടുകൂടി അന്ത്യോഖ്യാ പ്രതിനിധിയുൾപ്പെടെ മലങ്കരയുള്ള എല്ലാ മേല്പട്ടക്കാരും ചേർന്നു പഴയ സിമ്മനാരിചാപ്പലിൽക്കൂടി പ്രാർത്ഥന നടത്തുകയും പരസ്പരം സഹോദര നിർവിശേഷമായ സ്വീകരണം നടത്തുകയും ചെയ്തതു് കണ്ടവരും ആ മഹാ സംഭവത്തെപ്പററി കേട്ടവരും രോമാഞ്ചം കൊള്ളുകതന്നെ ചെയ്തു. മാറിയിരുന്നു ഇപ്പോൾ അതിനെപ്പററി വ്യാഖ്യാനങ്ങൾ നടത്തുവാനും അതിന്റെ അപൂർണ്ണതയെപ്പററി വിശദീകരിക്കുവാനും ഇന്നു അപൂർവ്വം ചിലരെല്ലാം ശ്രമിക്കുന്നുണ്ടു്. ഏതു നല്ല കാര്യങ്ങളുടെയും നേർക്കു് പല്ലിളിച്ചു കാട്ടാൻ കുറെപ്പേരെങ്കിലും കാണാതിരുന്നാൽ അതൊരു അത്ഭുതമായി തന്നെ തോന്നാം. മലങ്കരസഭയ്ക്കു പതിനാലു തിരുമേനിമാരാണുള്ളതു്. അവരെല്ലാം ഒററക്കെട്ടായി അന്നു കൈവന്ന സഭാസമാധാനം വിജയിപ്പിക്കാൻ പരിപൂർണ്ണമായി, കലവറകൂടാതെ പരിശ്രമിക്കുമെന്നു പ്രതീക്ഷിച്ചെങ്കിൽ മനുഷ്യസ്വഭാവത്തെപ്പററിയുള്ള അറിവുകുറവെന്നേ അതിനേപ്പററിവിചാരിക്കേണ്ടതുള്ളു. അങ്ങനെയൊരു പൂർണ്ണത ഈശ്വരൻ ഒന്നിനും നല്കാറു പതിവില്ല. ചന്ദ്രനിലുമുണ്ടൊരു കളങ്കം എന്നു പറയുന്നതുപോലെ മലങ്കര സുറിയാനിസഭയിലെ സമാധാനത്തിനും ഒരു അപൂർണ്ണത ഇപ്പോഴും തുടർന്നു കൊണ്ടിരിക്കുന്നതു് നിർഭാഗ്യകരമാണു്. ഒരുമിച്ചു പോകേണ്ടവർ ഒരുമിച്ചു പോകാൻ ഓരോരുത്തരും കരുതൽപൂർവം പ്രവർത്തിക്കേണ്ടിയിരിക്കുന്നു. സമാധാനം കുറേപ്പേർ മാത്രം മനപ്പൂർവ്വമായി ശ്രമിച്ചാൽ വിജയിക്കുന്ന ഒന്നല്ല. എല്ലാവരും അതിൽ യഥാർഹമായ പങ്കു വഹിക്കണം. അത്യുന്നത സ്ഥാനമഹിമയുള്ള പ: പാത്രിയർക്കീസു ബാവാ തിരുമേനിക്കും പ: കാതോലിക്കാബാവാതിരുമേനിക്കും മാത്രമല്ല സമാധാനം വിജയിപ്പിക്കേണ്ട ഉത്തരവാദിത്വമുള്ളതു്. സഭയിലെ ഇങ്ങേയററത്തുള്ളവർപോലും ശ്രദ്ധാപൂർവ്വം ശ്രമിച്ചെങ്കിലേ സമാധാനം വിജയിക്കൂ. ഒരു വിധത്തിൽ നോക്കിയാൽ സമാധാനം പരാജയപ്പെടുത്തണമെന്നു് ആരും വിചാരിക്കുന്നില്ലെന്നു പറയാമായിരിക്കാം. ദുർവ്യാഖ്യാനങ്ങളും ദുശ്ശാഠ്യങ്ങളും ചിലർ പ്രദർശിപ്പിക്കുന്നതായി കാണാമെങ്കിലും സഭയിൽ സമാധാനം വേണമെന്നാണു് തങ്ങളുടെയും നിലപാടെന്നു് അവർ ഉറപ്പിച്ചു പറഞ്ഞേക്കാം. സമാധാനം ശരിയായിരിക്കണം, അവരവർ കണ്ടിരിക്കുന്ന തത്വങ്ങൾ കൂടെ സമാധാനത്തിൽ അംഗീകരിക്കപ്പെട്ടാൽ മാത്രമേ സമാധാനം ശരിയായിരിക്കൂ, എന്നെല്ലാമാണു് വിരുദ്ധനിലപാടുകൾക്കു് കാരണമായി പറയുക. "ഗോർഡിയൻ" കുരുക്കഴിക്കാനുള്ള ഗ്രീക്കുപുരാണത്തിലെ കഥപോലെയായിരുന്നു മലങ്കര സുറിയാനിസഭയിലെ സമാധാനപ്രശ്നം. ആരു വിചാരിച്ചാലും അഴിക്കാൻ സാദ്ധ്യമല്ലാതെ വന്ന ആ കുരുക്കു മഹാനായ അലക്സാണ്ടർ രാജാവു് ഒരു വാളെടുത്തു മുറിച്ചുവെന്നാണു് കഥ. അതുപോലെ ഒരു കല്പനമൂലം പ: പാത്രിയർക്കീസുബാവാ തിരുമേനി തീരാവഴക്കുകൾ അവസാനിപ്പിക്കാൻ സുധീരമായ നടപടിയെടുത്തു. തിരുമേനിയുടെ ആ നടപടിയെ സ്വാഗതം ചെയ്തുകൊണ്ടു് പ. കാതോലിക്കാ ബാവാ തിരുമേനിയും അക്കാര്യത്തിൽ സഹകരിച്ചു. എ

ു വിധത്തിലെങ്കിലും സമാധാനമുണ്ടായാൽ മതിയെന്നു കൊതിച്ചുകാത്തിരുന്ന സമുദായ മദ്ധ്യത്തിലാണ് ഈ സാഹചര്യം സംജാതമായതു്. അതിൻെറ മുതലെടുക്കാൻ കഴിയുന്നതിനുപകരം ഭാവനാശൂന്യമായ നടപടികളും പ്രവർത്തനങ്ങളുമായി ചിലർ നടക്കുന്നതു കാണുമ്പോൾ മനസ്താപം തോന്നുകയാണ്. പട്ടത്വത്തിൻെറയും വിശ്വാസത്തിൻെറയും പേരു പറഞ്ഞാണ് അഹങ്കാരത്തിനും, വിനയരാഹിത്യത്തിനും വേണ്ടി എന്തും ചെയ്യാൻ തയ്യാറാകുന്നതെന്നുള്ളതു സങ്കടകരമായ ഒരു അവസ്ഥാവിശേഷമാണ്. ഈയിടെ പ: പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ പേരിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ ഒരു കല്പന ഞങ്ങൾ കഴിഞ്ഞ ഒരു ലക്കത്തിൽ ഉദ്ധരിച്ചിരുന്നു. അതിലെ ഒരു വാചകം സമുന്നതമായ ആദ്ധ്യാത്മിക നിലവാരത്തിൽ കഴിയുന്ന ആ അഭിവന്ദ്യപിതാവിൻെറ കൽപ്പനയിൽ സ്ഥാനം പിടിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. അതുകൊണ്ടു തന്നെ ആ കൽപ്പനയുടെ വിശ്വാസ്യതയെപ്പററി സംശയം തോന്നുകയാണ്. എങ്കിലും സുറിയാനി ഭാഷ നല്ലനിശ്ചയമുണ്ടെന്നു് അറിയപ്പെടുന്ന ബ: കണിയാമ്പറമ്പിലച്ചൻ പരിഭാഷ ശരിയാണെന്നു് സാക്ഷിപ്പെടുത്തിയാണ് ആ കൽപ്പന പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു്. സമാധാനത്തിനുവേണ്ടി സത്യംപോലും ബലികഴിച്ച ഒരു മഹാത്യാഗത്തെപ്പററിയാണ് ആ കൽപ്പനയിൽ പ്രസ്താവിച്ചുകാണുന്നതു് ത്യാഗത്തിൻെറ മാഹാത്മ്യം എത്രതന്നെ വലുതാണെങ്കിലും സത്യം ത്യജിക്കുന്നതു ഒരു ത്യാഗമായി ഗണിക്കപ്പെടുകയില്ലെന്നു അറിയാവുന്ന പ: തിരുമേനിയിൽനിന്നു ആ വാചകം ഉണ്ടാകയില്ലെന്നാണ് ഞങ്ങൾ അനുമാനിക്കുന്നതു്. ആ സ്ഥിതിക്കു് അച്ചനു് പരിഭാഷയിൽ ഒരു തെററുപററിയിട്ടുണ്ടെന്നും ഞങ്ങൾ വിശ്വസിക്കുന്നു. സമാധാനത്തിനുവേണ്ടി ഓരോരുത്തരും ശ്രമിക്കുന്നതിൽ ത്യാഗങ്ങൾ ആവശ്യമായി വരും. എന്നാൽ സത്യമായിരിക്കരുതു് ആ ത്യാഗമെന്നുള്ളതു നിസ്സംശയമാണ്. അവരവർക്കു് അഭിപ്രായമുള്ള പലതും സത്യമായിരിക്കണമെന്നില്ല. അങ്ങനെയുള്ള അഭിപ്രായങ്ങൾ ബലികഴിക്കുന്നതു് സത്യം ബലികഴിക്കുകയാകണമെന്നുമില്ല. സുറിയാനി സമുദായസമാധാനം സംബന്ധിച്ചു് പ: പാത്രിയർക്കീസു് ബാവാ തിരുമേനി ചില അഭിപ്രായങ്ങളെ സംബന്ധിച്ചു ത്യാഗം സഹിച്ചിട്ടുണ്ടു്, പക്ഷെ അതു് സത്യത്തെ ബലികഴിക്കുന്നതായി അദ്ദേഹമൊ മററാരെങ്കിലുമൊ പരിഗണിക്കുകയില്ലെന്നു വിശ്വസിക്കുന്നു. അദ്ദേഹം മഹനീയമായ ഒരു മാതൃകയാണ് ഇക്കാര്യത്തിൽ കാണിച്ചു തന്നിരിക്കുന്നതെന്നു എല്ലാ സഭാംഗങ്ങളും പരിഗണിച്ചു അദ്ദേഹത്തെ അനുകരിക്കുവാൻ പരിശ്രമിക്കുകയാണു വേണ്ടതു്. സംഖ്യയിൽ വളരെ ന്യൂനപക്ഷമാണെങ്കിലും ഏതാനുംപേർ സഭാസമാധാനത്തിൻെറ വിജയത്തിൽ നിസ്സഹകരിക്കുന്നുണ്ടു്. പ. പാത്രിയർക്കീസുബാവാ തിരുമേനി തന്നെ അക്കാര്യത്തിൽ ആനുകൂല്യം പ്രദർശിപ്പിക്കുന്നുണ്ടെന്നുള്ള ഒരു ധാരണ പരത്താനുള്ള ശ്രമങ്ങളും ബലഹീനമാണെങ്കിലും നടക്കുന്നുണ്ടു്. തീരെ അടിസ്ഥാനരഹിതമായി പ്രഥമദൃഷ്ടിയിൽ തോന്നുന്ന അത്തരം പ്രചരണങ്ങൾ വിശ്വസിക്കാൻ അന്ത്യോഖ്യാ സിംഹാസനത്തോടും ക്രൈസ്തവമൂല്യങ്ങളോടും എന്തെങ്കിലും ആദരവുള്ളവർ തയാറാകുകയില്ലെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കാൻ അഭിവന്ദ്യതിരുമേനിചെയ്ത ധീരകൃത്യത്തിനു് മാലിന്യംചേർക്കുന്ന യാതൊരു പ്രസ്താവനകളും ചെയ്യാതിരിക്കുകയാണ് അദ്ദേഹത്തോടു ബഹുമാനമുള്ളവർ ചെയ്യേണ്ടതു്. സഭാസമാധാനം വിജയിപ്പിക്കുവാനും, സമുദായം പുരോഗമിക്കുവാനുമുള്ള എല്ലാ സാഹചര്യങ്ങളും ദൈവം പ്രദാനം ചെയ്തിരിക്കയാണ്. അടുത്തുകൂടുന്ന മാനേജിംഗ് കമ്മിററി സമുദായ പുരോഗതിക്കാവശ്യമായ നടപടികൾ സ്വീകരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഏതോ ചില ശങ്കകളും ആശങ്കകളും ബാധിച്ചു മട്ടിൽ നിർജ്ജീവമെന്നു തോന്നിക്കുന്ന നിലമാറി സമുദായം സജീവമായി കുതിച്ചു മുമ്പോട്ടു പായുന്നതു് കാണാൻ ആഗ്രഹിക്കുകയും പ്രാർത്ഥിക്കയും ചെയ്യുന്നു. അടുത്ത സമാധാനവാർഷികദിനത്തിൽ കൂടുതൽ ആഹ്ളാദത്തോടും കൃതജ്ഞതാഭാരത്തോടുംകൂടി എഴുതാൻ സാധിക്കട്ടെ എന്നു ഞങ്ങൾ ആശിക്കുന്നു.

## നിങ്ങളുടെ മേൽവിലാസം

മാന്യ വായനക്കാരുടെ ശ്രദ്ധയ്ക്കു്:

ചർച്ചുവീക്ക്ലിയുടെ റാപ്പറിലുള്ള നിങ്ങളുടെ മേൽവിലാസം ശരിയാണോ? ശരിയല്ലെങ്കിൽ നിങ്ങളുടെ ശരിയായ മേൽവിലാസം അടുത്ത ഒരാഴ്ചക്കകം താഴെക്കാണുന്ന മേൽവിലാസത്തിൽ അയച്ചു തരണമെന്നു് അഭ്യർത്ഥിക്കുന്നു.

മാനേജർ,
ചർച്ചു്വീക്ക്ലി,
കോട്ടയം.

പത്രാധിപക്കുള്ള കത്തു്

## പള്ളികളുടെ ചരിത്രം

സർ,

മലങ്കരസുറിയാനിസഭയുടെ കേന്ദ്രമായ കോട്ടയത്തു് സഭയുടെ ചൈതന്യരാഹിത്യത്തിൻെറ പ്രതീകങ്ങൾ എന്ന നിലയിൽ അടുത്തകാലം വരെ അടച്ചിടപ്പെട്ടിരുന്ന ചെറിയപള്ളി, കുരിശുപള്ളി എന്നിവകളുടെ ചരിത്രം വായിച്ചു. ഒരു ചരിത്രകാരനുണ്ടായിരിക്കേണ്ട നിഷ്പക്ഷമനോഭാവം പുലർത്തി, വസ്തുതകൾ അവതരിപ്പിക്കുന്നതിൽ ശ്രീ. ഇ. കെ. അലക്സാണ്ടർ വിജയിച്ചിട്ടുണ്ടു്. ഇന്നത്തെ തലമുറയ്ക്കു് ഈ ചരിത്രവസ്തുതകൾ അപരിചിതങ്ങളാണ്. എങ്കിലും ഈ ചരിത്രങ്ങൾ നൽകുന്ന ഗുണപാഠം ഇന്നത്തെ തലമുറയെ ഇരുത്തി ചിന്തിപ്പിക്കേണ്ടതാണ്. കോട്ടയത്തു് പണത്തിൻെറ പിൻബലത്താൽ പ്രമാണികളായ ചില ഇടവകക്കാർ തമ്മിലുണ്ടായ കലഹങ്ങൾ ഒരു പുരാതനസഭയുടെ ജീവിതത്തേയും ചിന്താഗതിയേയും മിഷ്യനേയും എങ്ങനെ ഞെരിച്ചുകൊന്നുകളഞ്ഞു എന്നുള്ള വസ്തുത ഏതൊരു സഭാസ്നേഹിക്കും വേദനാജനകമായിരിക്കും. പോലീസുകാരെ പള്ളിയിലേക്കു ക്ഷണിച്ചുവരുത്തുകയും മെത്രാന്മാരെ കോടതികളിലേക്കു് പറഞ്ഞയയ്ക്കുകയും ചെയ്ത ആ തലമുറ ഇങ്ങിനി വരാതെ കട

(ശേഷം 11–ാം പേജിൽ)

# കോപശമനത്തിനു നറുക്കരിക്കഞ്ഞി

(എം. കെ.)

## രംഗം 2

(അതേ ആശ്രമമന്ദിരം. ഫാദർ മാത്തിയോ തൻെറ കട്ടിലിന്നരികെ എഴുന്നേററുനിന്നു് കുരിശുവരച്ചു പ്രാത്ഥിക്കുന്നു. വാതിൽപാളി പതുക്കെ തുറന്നു് ബ്രദർജൂണിപ്പർ അകത്തേയ്ക്കു പ്രവേശിക്കുന്നു കൈയിൽ ഒരു മൺചട്ടിയുണ്ടു്. അതിനകത്തുനിന്നു് ആവി ഉയർന്നുകൊണ്ടിരിക്കുന്നു. മാത്തിയോയുടെ പ്രാത്ഥനയെ തടസ്സപ്പെടുത്താതിരിക്കാൻ ജൂണിപ്പർ സ്വല്പനേരം മൗനമവലംബിച്ചു കാത്തുനിന്നു. മാത്തിയോ വീണ്ടും ചുമയ്ക്കുന്നു. ഇനിയും അതുകണ്ടു നിൽക്കാൻ ജൂണിപ്പർക്കു സാധ്യമല്ല )

ജൂണിപ്പർ;— പിതാവേ!...പിതാവേ!... പ്രിയ പിതാവേ!...

മാത്തിയോ:—ആരാണവിടെ? ബ്രദർ ജൂണിപ്പറോ? ഞാൻ നിന്നോടു് പോയിക്കിടക്കാൻ പറഞ്ഞില്ലേ?

ജൂണിപ്പർ:—നേരാണു്, പിതാവേ!

മാത്തിയോ:— എന്തുകൊണ്ടാണു് അപ്രകാരം ചെയ്യാത്തതു്?

ജൂണിപ്പർ:—ഞാൻ അനുസരണക്കേടുകാണിച്ചു. അതിനു ക്ഷമ ഇരക്കാൻ വന്നതാണു്.

മാത്തിയോ:— അനുസരണക്കേടു കാണിച്ചതിനോ?

ജൂണിപ്പർ:—അതേ, പിതാവേ!

മാത്തിയോ:—എന്തിനാണു് അനുസരണക്കേടു കാണിച്ചതു്?

ജൂണിപ്പർ:—ഞാൻ ഇതുണ്ടാക്കുകയായിരുന്നു.

മാത്തിയോ:—എന്താണതു്?

ജൂണിപ്പർ:— അങ്ങേയ്ക്കുവേണ്ടിത്തന്നെ, പിതാവേ!

മാത്തിയോ:— എന്താണുണ്ടാക്കിയതെന്നാണു ഞാൻ ചോദിച്ചതു്.

ജൂണിപ്പർ:—ഇതു് സ്വല്പം നറുക്കരിക്കഞ്ഞിയാണു, പിതാവേ!... നല്ലപോലെ വേവിച്ചതാണു്. രുചിയുണ്ടാകും. വളരെ നല്ലതാണു്, അങ്ങേയ്ക്കു്.

മാത്തിയോ:— ബ്രദർ, നീ എന്തിനാണിതുകൊണ്ടുവന്നു്, രാത്രി ഈ സമയത്തു് എന്നെ അലട്ടുന്നതു്?

ജൂണിപ്പർ:—പിതാവേ, എന്നെ ശാസിച്ചു, ശാസിച്ചു, അങ്ങയുടെ തൊണ്ട കാറുന്നതു ഞാൻ കണ്ടതല്ലേ? അങ്ങു് വീണ്ടും ചുമയ്ക്കുന്നതു് എൻെറ ചെവികൊണ്ടുകേട്ടവല്ലൊ. അതിനെല്ലാം കാരണം ഈ നശിച്ച ഞാനായിരുന്നു. എന്നോടെന്തെങ്കിലും കഠിനമായി സംസാരിക്കുന്നതിനു മുമ്പ് ചുമ കാരണം അങ്ങേയ്ക്കു നിറുത്തേണ്ടിവന്നുവല്ലൊ. ഹാ. ഞാൻ നികൃഷ്ടപാപിയാണു്! ഉത്തമനായ അങ്ങയെ ഈ വിധത്തിൽ കഷ്ടപ്പെടുത്തിയതിനു് എനിക്കെന്തു്ശിക്ഷ തന്നാലും മതിയാവുകയില്ല.

മാത്തിയോ:— പറയാനുള്ളതു ഞാൻ പറഞ്ഞുതീർത്തിരുന്നു. ഇനിയും ഇപ്പോൾ എന്തെങ്കിലും പറയാൻ എനിക്കുദ്ദേശമില്ല.

ജൂണിപ്പർ:— ഇഷ്ടമില്ലെങ്കിൽ പറയണമെന്നില്ല. അങ്ങു് എന്നോട്ടു് പോയി അനുതപിക്കാൻ പറഞ്ഞപ്പോൾ, എൻെറ അനുതാപത്തെ ഞാൻ അടുക്കളയിലേക്കാണു് തിരിച്ചുവിട്ടതു്. ബ്രദർ റൂഫസ് അവിടെയില്ലാഞ്ഞതുകൊണ്ടായിരുന്നു. ഇതാ, ഞാൻ അടുക്കളയിൽ പോയതിൻെറ ഫലം. പിതാവേ! ഇതൊന്നു പരീക്ഷിച്ചുനോക്കൂ. ദയ ചെയ്തു് എഴുന്നേററിരുന്നു, ഈ പൊടിയരിക്കഞ്ഞി കുടിച്ചാലും.

മാത്തിയോ:—എന്തു്? ബ്രദർ ജൂണിപ്പർ, നിൻെറ അനുതാപത്തിൻെറ ഫലം ഞാൻ കഴിക്കണമെന്നോ?

ജൂണിപ്പർ:—എന്തുകൊണ്ടു് പാടില്ല? അതു് അങ്ങേയ്ക്കു് ഗുണം ചെയ്യും; തീർച്ചയായും, അങ്ങയുടെ തൊണ്ടയ്ക്കും നല്ലതാണു്. പിതാവേ! ശാഠ്യം പിടിക്കരുതേ! ഒരു തവി കോരിക്കുടിച്ചാൽ, പിന്നീട്ടു് അതു തീരുന്നതുവരെ അങ്ങു നിറുത്തുകയില്ല. എന്തു്! അങ്ങു് ഇനിയും എന്നോട്ടു് ക്ഷമിച്ചിട്ടില്ലെന്നോ——അങ്ങനെയെങ്കിൽ, ഞാൻ ഇതു് ചട്ടിയോടെ ഇവിടെ വച്ചിട്ടുപോയേക്കാം......

[ചട്ടി മെഴുകുതിരിക്കു സമീപം വച്ച ശേഷം വാതിലിൻെറ അടുക്കലേക്കുനീങ്ങുന്നു. പെട്ടെന്നു് ജൂണിപ്പർക്കു് ഒരു യുക്തി തോന്നി. തിരിഞ്ഞുനിൽക്കുന്നു.]

പിതാവേ, ഞാൻ ഇപ്പോഴാണു് അതോർമ്മിച്ചതു്, ആ കഞ്ഞി വച്ചതു് ഒരുപക്ഷേ ഞാനല്ലായിരിക്കണം. അതു് ബ്രദർ റൂഫസ് ആണെന്നു വരാം.

[ജൂണിപ്പർ മുറിക്കു പുറത്തു കടന്നു. മാത്തിയോയുടെ സ്വരം പുറകിൽ കേട്ടു് തിരിഞ്ഞു നിൽക്കുന്നു.]

മാത്തിയോ— ബ്രദർ ജൂണിപ്പർ!......

ജൂണിപ്പർ—പിതാവു് എന്നെ വിളിച്ചുവോ?

മാത്തിയോ—ബ്രദർ, ഇവിടെവരൂ:...അടുത്തുവന്നിരിക്കൂ. നീയും ഇതിൽ പങ്കുചേരുന്നപക്ഷം, ഞാനിതു കുടിക്കാം.

ജൂണിപ്പർ—അങ്ങു് ഇതിൽക്കൂടുതൽ പകുതി കുടിക്കാമെന്നു സമ്മതിക്കുന്ന പക്ഷം ഞാൻ കൂടി കൂട്ടു ചേരാം.

മാത്തിയോ— അങ്ങനെ തന്നെ. [ഒരു മരത്തവികൊണ്ടു് രണ്ടു പേരും മാറിമാറി കഞ്ഞി കോരി കുടിക്കുന്നു.]

ജൂണിപ്പർ— പിതാവേ! ഇതു നല്ലതല്ലേ?

മാത്തിയോ— അതേ, മകനെ! നിന്നെപ്പോലെതന്നെ. സുഖം നൽകുന്ന ഒന്നു തന്നെ.

(റൂഫസ് വെള്ളവുമായി പ്രവേശിക്കുന്നു. ഈ രംഗം കണ്ടു് അത്ഭുതപരതന്ത്രയായി നിന്നുപോകുന്നു.)

റൂഫസ്—പിതാവേ! ഇതാ വെള്ളം!

മാത്തിയോ—ബ്രദർ, ഞാൻ അതിനു നന്ദി പറയുന്നു. പക്ഷേ, ഇനിയും ഇപ്പോൾ വെള്ളം വേണമെന്നില്ല. ജൂണിപ്പർ അതിനേക്കാൾ നല്ല ഒരു സാധനം കൊണ്ടുവന്നു ...ബ്രദർ, വെള്ളം അവിടെ വച്ചേക്കൂ.

റൂഫസ്—മററുവല്ലതും ചെയ്യേണ്ടതായിട്ടുണ്ടോ, പിതാവേ!

മാത്തിയോ— ഇല്ല, ബ്രദർ റൂഫസ്! ഇനിയും പോയിക്കിടന്നു് ഉറങ്ങിക്കൊള്ളൂ.

[റൂഫസ് പോകുന്നു. മാത്തിയോ തുടർന്നു സംസാരിക്കുന്നു.]

ബ്രദർ ജൂണിപ്പർ, നമ്മെളെല്ലാം എത്രവലിയ മടയന്മാരാണു്! ഒന്നൊഴിയാതെ എല്ലാവരും!

ജൂണിപ്പർ— അതെങ്ങനെ, പി

താവേ? എന്നെക്കൂടാതെ വേറെ മടയന്മാരുണ്ടോ?

മാത്തിയോ—ബ്രദർ, ദൈവത്തിന്റെ ദൃഷ്ടിയിൽ നമ്മളെല്ലാവരും മടയന്മാരാണ്.

ജൂണിപ്പർ—ശരിയായിരിക്കാം, പക്ഷേ നമ്മൾ അതു കാര്യമാക്കേണ്ടതില്ല. ഉവ്വോ? മനുഷ്യന്റെ കണ്ണുകൊണ്ടു നോക്കീട്ടാണതു്.

മാത്തിയോ—ബ്രദർ, നിനക്കു് മനുഷ്യരുടെ കണ്ണുകളെപ്പററി ഭയമുണ്ടോ?

ജൂണിപ്പർ—ഒന്നു രണ്ടുപേരെ ഭയമുണ്ട്.

മാത്തിയോ—ആരാണതു്? ഫ്രാൻസിസ് പിതാവോ?

ജൂണിപ്പർ—അല്ലല്ല. അദ്ദേഹം എപ്പോഴും ദൈവം കാണുന്ന വഴിയിലാണു കാണുക. അദ്ദേഹത്തിനു കാര്യം മനസ്സിലാകും.

മാത്തിയോ—നിനക്കു ദൈവത്തെ ഭയമില്ലേ?

ജൂണിപ്പർ—ഉവ്വ്. പക്ഷേ, ഫാദർ ഏലിയാസ് എന്നെ പേടിപ്പിക്കുന്നതുപോലെ ഒരിക്കലും ദൈവം പേടിപ്പിച്ചിട്ടില്ല.

മാത്തിയോ— (വിസ്മയത്തോടെ) എന്തു്? ഇപ്പറയുന്നതു നേരാണോ?

ജൂണിപ്പർ—പിശാചും അതുപോലെതന്നെ.

മാത്തിയോ—ബ്രദർ ജൂണിപ്പർ, നിർത്തൂ. ഫാദർ ഏലിയാസിനെയും പിശാചിനെയും ഒരുപോലെ കൂട്ടിച്ചേർത്തു സംസാരിക്കുന്നതു ശരിയല്ല.

ജൂണിപ്പർ—ഇല്ല, ഫാദർ. അവരെ രണ്ടുപേരെയും കഴിവുള്ളിടത്തോളം അകററി നിർത്തി ചിന്തിക്കാനാണു് എന്റെ ശ്രമം. ഫാദർ ഏലിയാസ് ഒരു വിശുദ്ധനാണെന്നു് എനിക്കറിയാം. എന്നിരിക്കിലും, അദ്ദേഹത്തെ എനിക്കു ഭയമാണു്.

മാത്തിയോ—അദ്ദേഹം നിന്നെ ശാസിക്കുമ്പോഴോ?

ജൂണിപ്പർ—അതേ, അല്ലാത്തപ്പോഴും അങ്ങനെതന്നെ.

മാത്തിയോ—ബ്രദർ ജൂണിപ്പർ, ഞാൻ നിന്നെ എപ്പോഴെങ്കിലും ഭയപ്പെടുത്തിട്ടുണ്ടോ?

ജൂണിപ്പർ—ഇല്ലില്ല...അങ്ങേക്കു് അതു സാധ്യമല്ല...പേടിപ്പിക്കുന്ന എന്തോ അങ്ങയിലില്ല. ഒരു പക്ഷേ, അങ്ങു് അത്രത്തോളം വിശുദ്ധനല്ലായിരിക്കണം....പിതാവേ, ഞാൻ ദുഃഖിക്കുന്നു.

മാത്തിയോ—ബ്രദർ, നമുക്കിരുവർക്കും ദുഃഖമുണ്ട്.

(ഫാദർ മാത്തിയോ ആവശ്യത്തിനു കഞ്ഞികുടിച്ചു. ചട്ടി തിരികെ കൊടുത്തു.)

ജൂണിപ്പർ—ഫാദർ, ഇനിയും സ്വല്പം കൂടിയുണ്ടല്ലോ. അതങ്ങു കുടിച്ചുതീർക്കൂ.

മാത്തിയോ—വേണ്ടാ. ബാക്കിയുള്ളതു നീ കുടിച്ചുകൊള്ളൂ...ബ്രദർ, എനിക്കൊരു കാര്യം പറയാനുണ്ട്.

(ചട്ടിയിൽനിന്നു മോന്തിക്കുടിച്ചുകൊണ്ടിരുന്ന ജൂണിപ്പർ, ചട്ടി താഴെവച്ചു് സശ്രദ്ധനായി നിലകൊള്ളുന്നു.)

മാത്തിയോ—ബ്രദർ, ഞാൻ കോപിഷ്ഠനായി തോന്നിയെങ്കിലും വാസ്തവത്തിൽ എനിക്കു കോപമൊന്നുമില്ലായിരുന്നു. എന്റെ ചുമതല ഞാൻ നിർവ്വഹിക്കുക മാത്രമാണു ചെയ്തതു്. ആചാര്യ അവധിക്കു പോയപ്പോൾ എന്നെ ഭരമേൽപ്പിച്ച ചുമതല.

ജൂണിപ്പർ—എന്നെ നന്നാക്കാൻ കഴിവുള്ളതെല്ലാം അങ്ങു ചെയ്യുവല്ലോ. ഞാൻ അങ്ങേയ്ക്കു് വരുത്തിവയ്ക്കുന്ന ബുദ്ധിമുട്ടുകളെപ്പററി അങ്ങു് എന്നെ ലജ്ജിപ്പിച്ചുവല്ലോ.

മാത്തിയോ—അതൊരു സുഖമുള്ള ബുദ്ധിമുട്ടാണു്, ബ്രദർ. എന്നാലും, ബുദ്ധിമുട്ടുതന്നെ

ജൂണിപ്പർ—ശരിയാണു്, ഫാദർ. ഞാൻ വിചാരിക്കുകയായിരുന്നു....

മാത്തിയോ—എന്താണു ബ്രദർ ?...

ജൂണിപ്പർ—നാം ദൈവത്തിൽനിന്നു് അകന്നുനിന്നു് പാപം ചെയ്യുമ്പോൾ, ദൈവം അതൊരു വലിയ ഉപദ്രവമായി കരുതുമോ എന്തോ?...

മാത്തിയോ—എന്തു്? ദൈവത്തിൽനിന്നു് അകന്നുനിന്നു പാപം ചെയ്യുകയോ? എന്താണതിന്റെ അത്ഥം?

ജൂണിപ്പർ—അതു ശരിയല്ലേ, ഫാദർ? നമ്മുടെ പാപങ്ങളെല്ലാം ദൈവത്തിൽനിന്നു് അകന്നുനിന്നുകൊണ്ടു ചെയ്യുന്നതല്ലേ? ഒരു പക്ഷേ, വളരെ ദൂരെയൊന്നും പോയിട്ടായിരിക്കയില്ല—എന്നാൽ, നമുക്കു ദൈവത്തെ കാണാൻ പാടില്ലാത്ത ദൂരത്തിൽ നിന്നായിരിക്കും. ദൈവത്തിനു നമ്മെ കാണാമെന്നുള്ളതു മറെറാരു കാര്യമാണു്.

മാത്തിയോ (ആലോചനാമഗ്നനാകുന്നു)—ദൈവത്തിൽനിന്നു് അകന്നുനിന്നു പാപം ചെയ്യുക...പാപം... അകൽച്ച...അതൊരു നല്ല ചിന്തയാണു്, ബ്രദർ.

ജൂണിപ്പർ—അതെയോ, പിതാവേ?

മാത്തിയോ—അകൽച്ച....അകൽ

# സുവിശേഷം

റവ. എം. വി. എബ്രഹാം

സുവിശേഷം എന്ന പദം പുതിയ നിയമത്തിൽ മാത്രമേ കാണുന്നുള്ളു. എന്നാൽ അതേ അർത്ഥത്തിൽ തന്നെയാണ് "സദ്വർത്തമാനം" (good tidings) എന്ന പദം പഴയനിയമത്തിൽ ഉപയോഗിച്ചിരിക്കുന്നത് (യെശയ്യ 61: 1) ഗ്രീക്ക പുതിയനിയമത്തിലെ Evangelion എന്ന പദം ഇംഗ്ലീഷിൽ gospel എന്നു തർജ്ജിമ ചെയ്തിരിക്കുന്നു. ആംഗ്ലോ–സാക്സൻ ഭാഷയിലെ God-spell (God-story) ലോപിച്ചതായിരിക്കണം ഇംഗ്ലീഷുഭാഷയിലെ Gospel. ഏതായാലും എല്ലാ ഭാഷകളിലും പ്രസ്തുത പദത്തിന് ദൈവവുമായി ബന്ധമുള്ള സുവാർത്ത എന്ന ആശയമാണുള്ളത്.

പഴയനിയമ പ്രവചനങ്ങളിൽ പ്രവചിച്ചിരിക്കുന്ന സദ്വർത്തമാനം തന്നിൽ നിവൃത്തിയായി എന്ന് ക്രിസ്തു പറയുന്നു (ലൂക്കോസ് 4: 17–21) 'സുവിശേഷം പ്രസംഗിക്കുക' എന്ന ശൈലി ആദ്യം യേശുക്രിസ്തു തന്നെയാണ് പ്രയോഗിച്ചത്. തന്റെ പരസ്യശുശ്രൂഷയെക്കുറിച്ചാണ് പ്രസ്തുത പദം, യേശു ഉപയോഗിച്ചതെന്നു സുവിശേഷങ്ങളിൽനിന്നും വ്യക്തമാണ്. "ദൈവരാജ്യം വന്നിരിക്കുന്നു" എന്നുള്ളതായിരുന്നു യേശു പ്രസംഗിച്ച സുവിശേഷം (മത്തായി10: 7 മുതൽ; മർക്കോസ് 1: 15; ലൂക്കോസ് 10:9)

ക്രിസ്തുവിന്റെ മരണത്തിനും ഉയിർപ്പിനുംശേഷം 'സുവിശേഷം' എന്ന പദത്തിന് അർത്ഥവ്യാപ്തി ഉണ്ടാകുന്നു. 'സുവിശേഷം' ദൈവരാജ്യത്തെക്കുറിച്ചുള്ള സദ്വർത്തമാനം മാത്രമായിട്ടല്ല, പിന്നെയോ, ദൈവപുത്രനായ യേശുക്രിസ്തുവിന്റെ സുവിശേഷം (ക്രിസ്തുവിന്റെ ആളത്വവും, ക്രൂശിലെ പ്രവർത്തനവും) എന്ന ആശയത്തിലാണ് അപ്പോസ്തോലികസഭ ഉപയോഗിച്ചത് (മർക്കോസ് 1: 1). യേശുക്രിസ്തുവിൽ കൂടി ദൈവം ലോകത്തോടു സംസാരിച്ചു; ആ രക്ഷണ്യദൂതാകുന്നു സുവിശേഷം. ദൈവത്തിന്റെ പ്രസ്തുത ദൂത് ആദ്യം തിരുവചനങ്ങളിൽ കൂടിയും (റോമർ 1: 1; ഗലാത്യ 3: 8). ഒടുവിൽ ജീവനുള്ള വചനമാകുന്ന ക്രിസ്തുവിൽ കൂടിയും (യോഹന്നാൻ 1: 14: എബ്രായർ 1: 1)ലോകത്തിനു ലഭിച്ചു

സുവിശേഷം എന്നതു യേശുക്രിസ്തുവിന്റെ ക്രൂശിന്റെ വചനം (ദൂത്) ആയിട്ടാണ് പ്രധാനമായി ചിന്തിക്കേണ്ടത്. യേശുക്രിസ്തു തന്നെ സുവിശേഷത്തിന്റെ കേന്ദ്രത്തിൽ നിൽക്കുന്നതിനാൽ അതു രക്ഷണ്യശക്തി ആകുന്നു (റോമർ 1: 16; 1 കൊരിന്ത്യർ 1: 18). ഈ സുവിശേഷം വിശ്വാസത്താലാകുന്നു സ്വീകരിക്കേണ്ടുന്നത്. വിശ്വാസമില്ലെങ്കിൽ യേശുക്രിസ്തു ക്രൂശിക്കപ്പെട്ടവനായി കണ്ണിനു മുമ്പിൽ വരച്ചുകാട്ടിയാലും മനസ്സിലാകയില്ല (ഗലാത്യർ 3: 1; 2 കോരിന്ത്യർ 4: 3); അതൊരു രഹസ്യം (Mystery) ആയി അവശേഷ[illegible] (എഫേസ്യ 6: 19). എന്നാൽ [illegible] ശുസമാനമായ സ്വീകാര്യമനോഭാവത്തിൽ ക്രൂശിക്കപ്പെട്ട ക്രിസ്തുവിനെ സ്വീകരിക്കാമെങ്കിൽ സുവിശേഷം ജീവശക്തിയായിത്തീരുന്നു (റോമർ 1: 16). അങ്ങനെ ആ സുവിശേഷം സ്വീകരിക്കുന്ന ഏവർക്കും അതൊരു പുതിയ അനുഭവവും പുതുമയുള്ള വർത്തമാനവുമായി അനുഭവപ്പെടും. ആ കഥ പണ്ടുമുതൽക്കേ കേട്ടു തഴമ്പിച്ച ആളിനുപോലും സുവിശേഷമാകുന്ന ക്രിസ്തുവിനെ സ്വീകരിക്കുമ്പോൾ അതൊരു പൂർവ്വികകഥയായല്ല, പിന്നെയോ ഇപ്പോഴത്തെ ഒരു നവദൂതായിത്തീരുന്നു. 'ക്രൂശിക്കപ്പെട്ടവനായ ക്രിസ്തു'വായിരുന്നു അപ്പൊസ്തോലികസഭയുടെ പ്രസംഗവിഷയം (സുവിശേഷം).

സുവിശേഷം എന്ന പദത്തിന് 'നാലു സുവിശേഷങ്ങൾ' എന്ന അർത്ഥത്തിലുള്ള ഉപയോഗം വേദപുസ്തകകാലത്തിനുശേഷം മാത്രമേ ഉണ്ടായിട്ടുള്ളു (ക്രിസ്തുവർഷം രണ്ടാം ശതകം). സുവിശേഷവേല, സുവിശേഷപ്രസംഗം. എന്നീ പദങ്ങൾകൊണ്ടു ചിലർ അർത്ഥമാക്കുന്നത് യേശുക്രിസ്തുവിന്റെ ജീവചരിത്രം, അല്ലെങ്കിൽ ഉപദേശങ്ങൾ, അടയാളപ്രവൃത്തികൾ, ആതുരസേവനങ്ങൾ എന്നിത്യാദി കാര്യങ്ങളെക്കുറിച്ചുള്ള ചിത്രീകരണം എന്നാണ്. സുവിശേഷം ക്രിസ്തു തന്നെ ആകയാൽ ക്രിസ്തുവിനെ കാണിച്ചുകൊടുക്കയെന്നതാകുന്നു സുവിശേഷവേല. ക്രിസ്തുവിന്റെ ആളത്വവും, ക്രൂശിലെ പ്രവത്തനവും (Person and work of Christ) ഒന്നിച്ചാണ് കാണേണ്ടത്. ക്രിസ്തുവിനെ ചരിത്രത്തിലെ കർത്താവായും (Lord of History), ക്രൂശിക്കപ്പെട്ടു ഉയിർത്തെഴുന്നേററവനായും ഇനിയും വരുവാനിരിക്കുന്ന രാജാവായും ലോകത്തിന് കാട്ടിക്കൊടുക്കുക എന്നതാകുന്നു സുവിശേഷവേല. ക്രിസ്തുവിനെ ഒരു നല്ല ഗുരുവായോ, പ്രാസംഗികനായോ, അത്ഭുതപ്രവത്തകനായോ, സ്നേഹിതനായോ, മാതൃകാപുരുഷനായോ വർണ്ണിച്ചിട്ട് മററുള്ളവരുടെ അഭിനന്ദനവും സ്തുതിയും ആകർഷിക്കാൻ ശ്രമിക്കയോ, ഇതരമതസ്ഥാപകരോടും ആദ്ധ്യാത്മികനേതാക്കളോടും തുലനം ചെയ്തിട്ട് ക്രിസ്തു നിസ്തുല്യനാ

---

ച്ചയാണല്ലോ പാപം!

ജൂണിപ്പർ—ദൈവം കാണുന്നില്ലെന്ന വിചാരത്തിൽ നാം പാപം ചെയ്യുമ്പോൾ,അദ്ദേഹത്തിനു നമ്മെ കാണാമെന്നു വരുകിൽ...ഒരുപക്ഷേ, നാം വിചാരിക്കുന്നതുപോലെ അത്രയധികം കോപിക്കുകയില്ലായിരിക്കും, ഉവ്വോ?

മാത്തിയോ—ഇല്ലായിരിക്കണം, ബ്രദർ.

ജൂണിപ്പർ—ദൈവം കോപിക്കുന്നതു ന്യായമാണെന്നു നമുക്കു തോന്നും. പക്ഷേ, ദൈവത്തിന് സാധ്യമല്ല.

മാത്തിയോ—എന്താണ് സാധ്യമല്ലാത്തത്?

ജൂണിപ്പർ—നാം വിചാരിക്കുന്നതുപോലെ ദേഷ്യപ്പെടാൻ....നാം ചിന്തിക്കുന്നതുപോലെയല്ല ദൈവം ചിന്തിക്കുന്നതെന്ന് അങ്ങേക്കറിയാമല്ലൊ. അങ്ങനെ ചിന്തിക്കാൻ തുടങ്ങിയാൽ, ദൈവം നാം ചെയ്യുന്ന അതേ തെററുകൾ വരുത്തിയേക്കും. അതുകൊണ്ടു മാത്രം അദ്ദേഹം നമ്മോടു കൂടുതൽ അടുക്കണമെന്നില്ല....ഒരു പക്ഷെ, അദ്ദേഹം കൂടുതലായി നമ്മേപ്പോലെ ആകും.

(തുടരും)

# വേലയും വിശ്രമവും

ഗ്രന്ഥകർത്താ: എം. കുര്യൻ ബി. എസ്സ്‌സി.
പ്രസാധകർ: മലയാളക്രൈസ്തവസാഹിത്യസമിതി, തിരുവല്ല
വില: 60 ന. പ.

ഒരുതരത്തിൽ ചിന്തിച്ചുനോക്കിയാൽ, പകലത്തെ അധ്വാനത്തെക്കാൾ സാധാരണവും ദുർവഹവുമായ മറെറാന്നില്ല. അതു ചെയ്തെങ്കിലേ വിശ്രമാവസരം ആനന്ദപൂർവ്വം ആസ്വദിക്കുന്നതിനുള്ള വക ആർജ്ജിക്കുവാൻ കഴിയുകയുള്ളു. അപ്പോൾ വേല ഒരു മാർഗ്ഗവും വിശ്രമം അതിന്റെ അന്ത്യവുമാണെന്നു വരുന്നു. നമ്മിൽ ഭൂരിപക്ഷത്തിനും ജീവിതകാലത്തിന്റെ ഏറെ ഭാഗവും വേല ചെയ്യേണ്ടിയിരിക്കുന്നതിനാൽ, വേല ചെയ്യുന്നതിന്റെയും വിശ്രമം എടുക്കുന്നതിന്റെയും കാരണങ്ങൾ പരിശോധിച്ചു പഠിക്കുന്നതു പ്രയോജനകരമായിരിക്കും.

വേലയും വിശ്രമവും തമ്മിലുള്ള ബന്ധത്തെപ്പററിയും അവയുടെ ശരിക്കുള്ള വിനിയോഗത്തെപ്പററിയും ക്രിസ്തീയമായ നിലപാടിൽ നിന്നുകൊണ്ടു പ്രായോഗികദൈനംദിന ജീവിതാനുഭവങ്ങളുടെയും വേദപുസ്തകത്തിലെ അനുശാസനങ്ങളുടെയും വെളിച്ചത്തിൽ 12 അദ്ധ്യായങ്ങളിലായി വിചിന്തനം ചെയ്യുന്ന ഒരുത്തമ ലഘുഗ്രന്ഥമാണ് ശ്രീ എം. കുര്യന്റെ "വേലയും വിശ്രമവും".

"ജോലിസ്ഥലത്ത്" എന്ന പ്രഥമാദ്ധ്യായത്തിൽ ക്രിസ്ത്യാനിക്കു ഒരു ജോലി മറെറാരു ജോലിയെക്കാൾ, ആത്യന്തികമായ അപഗ്രഥനത്തിൽ മെച്ചമല്ലെന്നും, പിന്നെയോ ജോലി ചെയ്യുന്ന മനോഭാവവും രീതിയുമാണു പ്രധാനമെന്നും ഗ്രന്ഥകർത്താവു സയുക്തികം സമർത്ഥിക്കുന്നു. വിശ്വസ്തതയോടു കൂടി ജോലി ചെയ്യുന്ന ക്രിസ്ത്യാനി സേവനത്തിന്റെ കവാടത്തിലിരിക്കുന്ന ഒരു വഴികാട്ടിയാണ്.

"വീട്ടിലും പുറത്തും" എന്ന രണ്ടാം അദ്ധ്യായം അനേകം കുടുംബങ്ങളിൽ അനുദിനം അഭിനയിച്ചുകൊണ്ടിരിക്കുന്ന ഒരു ജീവിതനാടകത്തിന്റെ പകർപ്പാണ്. കുടുംബജീവിതത്തിന്റെ അനുപമസുന്ദരമായ സുഖാനുഭൂതി നുകരണമെങ്കിൽ ഓരോ അംഗവും എത്രമാത്രം സഹിഷ്ണുതയോടും ഉത്തരവാദിത്വത്തോടും കൂടി പെരുമാറണമെന്ന് ഈ അദ്ധ്യായത്തിൽ വിശദീകരിച്ചിരിക്കുന്നു. വേലയെപ്പററി പുതിയനിയമത്തിൽ പറഞ്ഞിരിക്കുന്ന സുപ്രധാന സംഗതികളുടെ ഒരു ക്രോഡീകരണമാണു "വേല പുതിയനിയമത്തിൽ" എന്ന അദ്ധ്യായം. വിശ്രമാവസരങ്ങൾ സൃഷ്ടിക്കുന്നതിനും അവയെ തങ്ങൾക്കും മററുള്ളവർക്കും സന്തോഷകരമാക്കിത്തീർക്കുന്നതിനും വേണ്ടി ഓരോരുത്തർ, വിശിഷ്യ ഗൃഹനായികമാർ, അനുവർത്തിക്കേണ്ട കാര്യങ്ങളാണു "വിശ്രമവേളകൾ" സരസമായി ചിത്രീകരിക്കുന്നത്. വ്യാവസായികജീവിതത്തിന്റെ ആഘാതമേററു തകർന്നുകൊണ്ടിരിക്കുന്ന ആധുനിക ഞായറാഴ്ചയും നമ്മുടെ അപ്പൂപ്പന്മാരുടെ ഞായറാഴ്ചയും തമ്മിലുള്ള ഒരു താരതമ്യപഠനവും ഞായറാഴ്ചയുടെ ആത്മാവിനെ മനസ്സിലാക്കി ക്രിസ്തീയകുടുംബങ്ങൾ ആരാധനയിലും ആനന്ദത്തിലും കഴിഞ്ഞുകൂടേണ്ടതിന്റെ ആവശ്യകതയെപ്പററിയുള്ള ഒരാഹ്വാനവുമാണു "ഞായറാഴ്ച" എന്ന ചിന്താർഹമായ ലേഖനം.

സിനിമയുടെ സ്വാധീനം, സിനിമയും സാധാരണ ജീവിതവും തമ്മിലുള്ള അകൽച്ച, സിനിമ വരുത്തിവയ്ക്കുന്ന ഖിനകൾ, അവയെ തടയുന്നതിനു പൊതുജനങ്ങൾക്കും പ്രസിദ്ധീകരണങ്ങൾക്കുമുള്ള കർത്തവ്യം, ക്രിസ്തീയമൂല്യങ്ങളെ ഊന്നിപ്പറയുന്ന ചലച്ചിത്രങ്ങൾക്കും നാടകങ്ങൾക്കും ജീവിതത്തിലുള്ള സ്ഥാനം എന്നീ കാര്യങ്ങളെപ്പററി നിഷ്പക്ഷമായി "സിനിമ" എന്ന അദ്ധ്യായത്തിൽ നിരൂപണം ചെയ്തിരിക്കുന്നു.

യേശുക്രിസ്തു കാണിച്ചു തന്നിട്ടുള്ള ജീവിതമാർഗ്ഗവും ക്രിസ്ത്യാനികളുടെ ജീവിതവും തമ്മിൽ പൊരുത്തപ്പെടുത്തി ജീവിതമൂല്യങ്ങളെ പരിരക്ഷിക്കുന്നതിനുള്ള കർത്തവ്യത്തെ അനുസ്മരിപ്പിക്കുന്ന ശ്രദ്ധേയമായ ഒരദ്ധ്യായമാണ് "ജീവിതമൂല്യങ്ങൾ." ജീവിതമൂല്യങ്ങളുടെ ഉരകല്ലായ കുടുംബജീവിതത്തെപ്പററിയുള്ള ആഖ്യാനം അനുവാചകരുടെ അന്തരാത്മാവിൽ അലിഞ്ഞുചേരുകതന്നെ ചെയ്യും.

വേലയെപ്പററിയുള്ള ചിന്താഗതിയിൽ ചലനാത്മകമായ പരിവർത്തനങ്ങൾ വന്നുകൊണ്ടിരിക്കുമ്പോൾ ക്രൈസ്തവസഭ മാറിയ പരിതഃസ്ഥിതികളെ വേദശാസ്ത്രചിന്തയുടെ വെളിച്ചത്തിൽ വ്യാഖ്യാനിക്കണമെന്നും ക്രിസ്തീയജീവിതവും വിവിധ കർമ്മരംഗങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവരുടെ ജീവിതവും തമ്മിലുള്ള വിടവു കുറയ്ക്കുന്നതിനു ബോധപൂർവമായ ഒരു യത്നം നടത്തണമെന്നും ഉള്ള ആഹ്വാനമാണ് അവസാന അദ്ധ്യായമായ "പുതിയ സമീപന"ത്തിൽ ഉൾക്കൊണ്ടിരിക്കുന്നത്.

അനുദിനജീവിതത്തിൽ എല്ലാവരും അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന കാര്യങ്ങളെ അടുക്കോടും ആത്മാർത്ഥതയോടും കൂടി അവതരിപ്പിച്ച് അനുവാചകരെ ആഴമായി ചിന്തിപ്പിക്കുന്നതിനും കർമ്മോന്മുഖരാക്കുന്നതിനും ഗ്രന്ഥകർത്താവ് തന്റെ വിശ്രമാവസരങ്ങളിൽ ചെയ്തിട്ടുള്ള ഈ വേല പാഴ്‌വേലയായിട്ടില്ല, നിശ്ചയം. വെള്ളക്കടലാസിൽ ഭംഗിയായി മുദ്രണം ചെയ്തിരിക്കുന്ന ഈ പുസ്തകം വായിച്ചുതീർന്നപ്പോൾ, ആശയപ്രകാശനത്തിനായി ചിലടങ്ങളിൽ കുറേക്കൂടെ ലളിതമായ പദങ്ങളെ ഗ്രന്ഥകർത്താവു തെരഞ്ഞെടുത്തിരുന്നെങ്കിൽ എന്ന് ആഗ്രഹിച്ചുപോയി.

—കെ. വി. മാമ്മൻ ബി. എ.

---

ണെന്നുകാട്ടുകയോ അല്ല സുവിശേഷവേല. നേരെമറിച്ച് വി. പൗലോസ് പറയുന്നത് "ഞങ്ങളോ ക്രൂശിക്കപ്പെട്ടവനായ ക്രിസ്തുവിനെ പ്രസംഗിക്കുന്നു;" ക്രിസ്തുവിനെ അവന്റെ ആളത്വത്തിന്റെ പൂർണ്ണതയിലും ക്രൂശിലെ പ്രവർത്തനത്തിന്റെ വെളിച്ചത്തിലും ലോകത്തിനു കാണിച്ചുകൊടുക്കുമ്പോൾമാത്രമേ അവൻ ഇന്നും വ്യക്തികളുടേയും സമൂഹത്തിന്റേയും രക്ഷിതാവും, ക്രൂശിന്റെ വചനം വിശ്വസിക്കുന്നവർക്ക് ജീവശക്തിയുമായി അനുഭവപ്പെടുകയുള്ളു, അതാകുന്നു സുവിശേഷവേല.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ**

**സാധാരണക്കാരൻെറ വിശുദ്ധി**

i തെസ്സലോനിക്യർ 5: 13–23

വിശുദ്ധിയെന്നാൽ ദൈവത്തിനുമാത്രമുള്ള ഒരു സ്വഭാവവിശേഷമെന്നാണ് നാം പലപ്പോഴും വിചാരിക്കുന്നതു്. എന്നാൽ വിശുദ്ധരാകുന്നതിനുള്ള വിളി പല മനുഷ്യർക്കും കിട്ടുന്നുണ്ടു്. വി. റൂഹാ തൻെറ വിശുദ്ധി നമ്മിൽ പകർന്നു തരുന്നതിനു തുടർച്ചയായി നാം പ്രാർത്ഥിക്കേണ്ടതുണ്ടു്. സാധാരണ മനുഷ്യർക്കു വിശുദ്ധന്മാരാകാൻ സാധിക്കുമോ എന്ന ചോദ്യത്തിനു പൗലോസ് നൽകുന്ന മറുപടി, ദൈവം വിശ്വസ്തനാണെന്നും, അവനിലാശ്രയിച്ചാൽ നമ്മിൽ അവൻ അത്ഭുതങ്ങളെ പ്രവർത്തിക്കുമെന്നുമാണ്. നമ്മുടെപ്രയത്നം മൂലമല്ലദൈവകൃപമൂലമാണ് നാം വിശുദ്ധന്മാരാകുന്നതു്. ദൈവകൃപ നമ്മിൽ കൂടുതലായി പ്രവർത്തിക്കുന്തോറും മററുള്ളവരെ സഹായിക്കുന്നതിനും നമുക്കു സാധിക്കും.

**ചൊവ്വാ**

**വിതപോലെ കൊയ്ത്തു്**

ii തെസ്സലോനിക്യർ 1: 2–7

സ്നേഹസ്വഭാവമുള്ളവർക്കു മററുള്ളവരിൽസൗഹാർദ്ദംകാണ്മാൻ സാധിക്കുന്നു. തൻകാര്യക്കാർ മററുള്ളവരെ തൻകാര്യക്കാരായി കാണുന്നു. ദുഷ്ടന്മാർക്കും അലസന്മാർക്കും അവരുടെ പ്രവൃത്തികളുടെ തിരിച്ചടി കിട്ടുമെന്നു് പൗലോസിനു് നല്ല ഉറപ്പുണ്ടായിരുന്നു. അതു തുറന്നു പറയുവാൻ അദ്ദേഹം മടിച്ചുമില്ല. 'നയ'ത്തിൻെറയും 'ഔചിത്യ'ത്തിൻെറയും മറപിടിച്ചു അകൃത്യങ്ങളുടെ നേരെ ചുമതലപ്പെട്ടവർ പലപ്പോഴും കണ്ണടയ്ക്കുന്നതുകൊണ്ടുകൂടെയല്ലേ സഭ ബലഹീനമാകുന്നതെന്നു ചിന്തിക്കേണ്ടതുണ്ടു്.

**ബുധൻ**

**വിളിക്കു യോഗ്യർ**

ii തെസ്സലോനിക്യർ 1: 10–12

തെസ്സലോനിക്യയിലെ പുതുക്രിസ്ത്യാനികളിൽ പലരും കത്താവിൻെറ രണ്ടാമത്തെ വരവു് ആസന്നമായെന്നു വിശ്വസിക്കുകയും അതിൽ അമിതമായ ശ്രദ്ധ പതിപ്പിക്കയും ചെയ്തിരുന്നു. എന്നാൽ അവരുടെ ശ്രദ്ധ കൂടുതൽ അർഹിക്കുന്നതു് കത്താവായ യേശുവിൻെറ നാമം അവരുടെ ജഢത്തിൽക്കൂടെത്തന്നെ മഹത്വപ്പെടേണ്ടതിലാണെന്നു് പൗലോസ് ഉൽബോധിപ്പിക്കുന്നു. തൻെറ രണ്ടാമത്തെ വരവിനായി കാത്തിരിക്കുന്നവരുടെ ചില സുപ്രധാന കടമകളെപ്പററി നമ്മുടെ കർത്താവു് പറഞ്ഞിട്ടുള്ളതും ഇത്തരുണത്തിൽ സ്മരണീയമാണു് (മത്താ. 25: 31–46) ഇത്തരം സേവനങ്ങൾ മുഖേന നാം ഒരുങ്ങുമ്പോഴാണു് തൻെറ രാജ്യം അതിൻെറ പൂർണ്ണതയിലും പ്രഭാവത്തിലും വന്നണയുന്നതു്.

**വ്യാഴം**

**ദൈവത്തിൻെറ പ്ളാൻ**

ii തെസ്സലോനിക്യർ 2: 13–17

തെസ്സലോനിക്യരുടെ രക്ഷയ്ക്കു് അവലംബമായ മൂന്നു കാര്യങ്ങളെപ്പററി ഇവിടെ പറയുന്നു: അവരെ ദൈവം തെരഞ്ഞെടുത്തു, അവരുടെ ആത്മാവിൽ വി. റൂഹാ പ്രവത്തിച്ചു, അവർ സത്യത്തെ മുറുകെ പിടിച്ചു. തെരഞ്ഞെടുപ്പു് എന്ന വിഷയത്തെപ്പററി ഭിന്നാഭിപ്രായങ്ങളുണ്ടു്. എന്നാൽ ഓരോ വ്യക്തിക്കും വേണ്ടി ദൈവത്തിനു് ഒരു പ്ളാൻ ഉണ്ടെന്നുള്ളതിനു തർക്കമില്ല. ഓരോ പ്രത്യേക ഉദ്ദേശങ്ങൾക്കായി നാമോരോരുത്തരെയും ദൈവം വിളിക്കുന്നു. പക്ഷെ എല്ലാവരും അവൻെറ നിയോഗത്തെ അംഗീകരിക്കുന്നില്ല. വിളിക്കപ്പെടുന്നവർ പലർ– തെരഞ്ഞെടുക്കപ്പെടുന്നവർ ചിലർ.

സത്യം എന്താകുന്നു എന്നു് പീലാത്തോസുമുതൽ പലരും ചോദിച്ചിട്ടുണ്ടു്. സത്യംഎന്നൊന്നില്ലെന്നു് പറയുന്നവരും ഉണ്ടു്. പൗലോസിനെ സംബന്ധിച്ചിടത്തോളം സത്യം ക്രിസ്തീയസുവിശേഷമായിരുന്നെന്ന കാര്യത്തിൽ സംശയമില്ല.

സ്പുട്നിക്ക്യുഗത്തിൽ, സത്യത്തെ അഥവാ ആത്യന്തിക യാഥാർത്ഥ്യത്തെപ്പററിയുള്ള നമ്മുടെ നിലപാടെന്താണു്.?

**വെള്ളി**

**ദൈവത്തിൻ സ്നേഹവും ക്രിസ്തുവിൻെറ സഹിഷ്ണതയും**

2 തെസ്സ; 3: 1—5

വിളിക്കപ്പെട്ട നാം ബലഹീനരെങ്കിലും കനത്ത ചുമതലകളാണ് ദൈവം നമ്മെ ഭരമേല്പിക്കുന്നതു്. അതുകൊണ്ടു് പ്രാർത്ഥനയുടെ ഐക്യത്തിൽ നാം ബലം പ്രാപിക്കണം. ദൈവവചനത്തിനു വിജയകരമായ പ്രചാരം ലഭിക്കുന്നതിനുവേണ്ടിയും പ്രതികൂല സാഹചര്യങ്ങളിൽ ക്രിസ്തീയശുശ്രൂഷ നിർവഹിക്കുന്നവർക്കുവേണ്ടിയും നാം പ്രാർത്ഥിക്കണം. കൂടാതെ മററുള്ളവർ നമുക്കുവേണ്ടി പ്രാർത്ഥിക്കണമെന്നു് ആഗ്രഹിക്കത്തക്കവണ്ണംപ്രാർത്ഥനയിൽ നമുക്കു വിശ്വാസവും വേണം. ദൈവം എത്ര വിശ്വസ്തനും നല്ലവനുമാണെന്നു് നമുക്കു് ബോദ്ധ്യപ്പെട്ടിട്ടുള്ള അവസരങ്ങളെ നാം സദാ സ്മരിക്കുകയും നിത്യസംഭവങ്ങളിൽ ദൈവത്തിൻെറ കൈ കാണ്മാൻ ഔത്സുക്യത്തോടുകൂടിയിരിക്കുകയുംചെയ്താൽ പ്രാർത്ഥനയിൽ നമുക്കു് വിശ്വാസം വർദ്ധിക്കും, സഹിഷ്ണത (അഥവാ സ്ഥിരോൽസാഹം, അചഞ്ചലത) മററു പല കാര്യങ്ങളിലുമെന്നപോലെ ആത്മീകകാര്യങ്ങളിലും പ്രധാനമാണു്.

**ശനി**

**എല്ലായ്പോഴും സകല വിധത്തിലും സമാധാനം**

2 തെസ്സ. 3: 11—18

കത്താവിൻെറ രണ്ടാമത്തെ വരവിനെ സംബന്ധിച്ചുള്ള വികാരാവേശം ചിലരെ കൃത്യവിമുഖരാക്കി. അവർ മററുള്ളവരുടെ കാര്യങ്ങളിൽ അനാവശ്യമായി ഇടപെടുവാൻ താൽപ്പര്യം പ്രദർശിപ്പിച്ചു. മാനമായി ജോലിചെയ്തു് ഉപജീവനം നേടുകയെന്നതു സ്വഭാവരൂപവൽക്കരണത്തിനു അത്യന്താപേക്ഷിതമാണു്. ഭക്തിമാർഗ്ഗം "തൊഴിലില്ലാത്തവരുടെ'പേക്കൂത്താണെന്നുള്ള അപവാദത്തിനു നാം ഇടം കൊടുക്കരുതു്. തുടർച്ചയായിതോന്ന്യാസം കാട്ടുന്നവരുടെ നേരെ അച്ചടക്കനടപടികൾ സ്വീകരിക്കേണ്ടതുണ്ടു്. എന്നാൽ നമ്മുടെ കൂട്ടായ്മയുടെ ബലഹീനതകൊണ്ടു കൂടെയാണു് ചിലർ തലതിരിഞ്ഞുപോകുന്നതെന്നു നാം മറക്കരുതു്. സ്നേഹമസൃണമായ സമീപനംഅത്യാവശ്യമാണു്.

എല്ലാവർക്കും എല്ലായ്പോഴും എല്ലാ പ്രകാരവും ശാന്തിനേനൊകൊണ്ടു് പൗലോസ് തൻെറ കത്തു് ഉപസംഹരിക്കയാണു്. ദൈവകൃപ എല്ലാററിനും പര്യാപ്തമാണെന്നും ജീവിതത്തിനു അർത്ഥം കൊടുക്കുന്ന

# "വിധിക്കരുത്, എന്നാൽ നിങ്ങളെയും വിധിക്കയില്ല."

എം. തൊമ്മൻ

"അങ്ങനെ നിങ്ങളുടെ പിതാവ് മനസ്സലിവുള്ളവൻ ആകുന്നതുപോലെ നിങ്ങളും മനസ്സലിവുള്ളവർ, ആകുവിൻ. വിധിക്കരുത്; എന്നാൽ നിങ്ങളെയും വിധിക്കയില്ല. ശിക്ഷക്ക് വിധിക്കരുത്. എന്നാൽ നിങ്ങൾക്കും ശിക്ഷാവിധി ഉണ്ടാകയില്ല......നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നുകിട്ടും"

(ലൂക്കോസ് 6: 36)

"വിധിക്കരുത്, എന്നാൽ നിങ്ങളെയും വിധിക്കയില്ല" നമ്മുടെ കർത്താവിന്റെ കല്പനകളിൽ വച്ച് പാലിക്കുവാൻ ഏററവും പ്രയാസമുള്ള ഒന്നാണ് ഇത്. മററുള്ളവരുടെ പെരുമാററം, പ്രവൃത്തികൾ, ഉദ്ദേശങ്ങൾ, സ്വഭാവം എന്നിവയെ കുറിച്ചെല്ലാം വിധി കല്പിക്കുവാനുള്ള വ്യഗ്രത നമുക്കെല്ലാവർക്കുമുണ്ട്. അജ്ഞതയും, അസഹിഷ്ണുതയും, സ്നേഹമില്ലായ്മയും നിമിത്തം കേവലം ചില മുൻവിധികളെ ആസ്പദമാക്കി മനുഷ്യർ പരസ്പരം ചെയ്യുന്ന നീതീകരിക്കാൻ വയ്യാത്ത കുററാരോപണങ്ങളാണ്. സാമൂഹ്യജീവിതത്തിലെ ഒട്ടേറെ കുഴപ്പങ്ങൾക്കു കാരണം. "വിധിക്കരുത്" എന്നു കല്പിച്ചപ്പോൾ നാം മററുള്ളവരേക്കുറിച്ച് യാതൊരു തരത്തിലുള്ള അഭിപ്രായങ്ങളും രൂപവൽക്കരിക്കരുത് എന്നു കർത്താവ് ഉദ്ദേശിച്ചിരിക്കയില്ല. അങ്ങനെ ചെയ്യുക സാദ്ധ്യമല്ല. എന്നാൽ വളരെ സൂക്ഷ്മതയോടും കരുതലോടും സ്നേഹത്തോടുംകൂടി മാത്രമേ അഭിപ്രായങ്ങൾ രൂപവൽക്കരിക്കാവൂ എന്നായിരിക്കണം കർത്താവു ഉദ്ദേശിച്ചത്. നാം മററുള്ളവർക്ക് വഴി കാണിക്കുവാൻ ഒരുമ്പെടുന്നതിനു മുമ്പായി നമുക്കു തന്നെ വഴി അറിയാമോ എന്ന് ഉറപ്പ് വരുത്തണം. മററുള്ളവരുടെ തെററുകളെ ചൂണ്ടിക്കാണിക്കുന്നതിനുമുമ്പായി നമ്മുടെ തെററുകളെകണ്ടുപിടിച്ചുതിരുത്തുവാൻ നാം സന്നദ്ധരായിരിക്കണം. അങ്ങനെ അല്ലാത്ത മനോഭാവത്തിൽ വിധി കല്പിക്കുവാൻ ഉദ്യമിക്കുന്നതു ആപൽക്കരമായിരിക്കും.

"വിധിക്കരുത്" എന്ന കല്പനയുടെ അർത്ഥം മററുള്ളവരുടെ കുററങ്ങൾക്കു നേരെ കണ്ണടച്ചു മൗനം അവലംബിക്കണമെന്നല്ല. സാന്മാർഗ്ഗിക മൂല്യങ്ങൾക്ക് യാതൊരു വിലയും കല്പിക്കാത്ത ചില ആളുകൾ മററുള്ളവർ തങ്ങളെ യാതൊന്നിലും കുററപ്പെടുത്താത്തപക്ഷം അവരോടു പൂർണ്ണ സഹിഷ്ണുത കാണിക്കുവാൻ ഒരുക്കമായിരിക്കും. അങ്ങനെയുള്ള ഒരു മനോഭാവമല്ല കർത്താവ് ആവശ്യപ്പെടുന്നത്. വിധിക്കരുത് എന്നു കല്പിച്ച കർത്താവു വളരെ കർശനമായി മററുള്ളവരെ വിധിച്ചിട്ടുണ്ട്. സ്വന്ത ശിഷ്യന്മാരെ പലപ്പോഴും ശാസിച്ചിട്ടുണ്ട്. പരീശന്മാരുടെ മേൽ യേശു കോരിച്ചൊരിഞ്ഞ ശകാരവർഷത്തിന്റെ കാഠിന്യവും മൂർച്ചയും അനിതരസാധാരണമാണ്. എന്നാൽ യേശുവിന്റെ കഠിനവചനങ്ങൾക്കു പിന്നിൽ കരുണ നിറഞ്ഞ ഒരു ഹൃദയമുണ്ടായിരുന്നു. തന്റെ കോപം പരിപൂർണ്ണസ്നേഹത്തിന്റെ മറുവശം മാത്രമായിരുന്നു. യേശു ചൂണ്ടിക്കാണിച്ച കുററങ്ങളുടെ കണികപോലും സ്വന്തജീവിതത്തിൽ ഉണ്ടായിരുന്നില്ല. മാത്രമല്ല, യേശുവിന്റെ മനസ്സ് പിതാവിന്റെ മനസ്സിനോട് പരിപൂർണ്ണമായി അനുരൂപമായിരുന്നതുകൊണ്ട് യേശുവിന്റെ വിധികളെല്ലാം സത്യമായിരുന്നു. യേശുവിന്റെ വിമർശനങ്ങൾ അഹംഭാവം നിറഞ്ഞ യഹൂദപ്രമാണികൾക്ക് അസഹ്യമായി തോന്നിയെങ്കിലും മററുള്ളവരെ യേശുവിങ്കലേക്ക് ആകർഷിക്കുകയാണ് ചെയ്തത്.

നമ്മുടെ "ന്യായവിധികൾ" പലപ്പോഴും ആക്ഷേപം തന്നെ സഹായകരമല്ലാതെയാണ് പരിണമിക്കുന്നത്. അതിനുള്ള കാരണമെന്താണ്? ഒരു പ്രധാന കാരണം, നാം മററുള്ളവരെ വിധിക്കുവാൻ ഉപയോഗിക്കുന്ന മാനദണ്ഡം നമ്മെത്തന്നെ വിധിക്കുവാൻ ഉപയോഗിക്കുന്ന മാനദണ്ഡത്തെക്കാൾ വളരെ ഉയർന്നതാണ് എന്നുള്ളതായിരിക്കാം. നമ്മുടെ പ്രത്യേക സാഹചര്യങ്ങളും പ്രയാസങ്ങളും നമുക്കറിവുള്ളതുകൊണ്ട് നമ്മുടെ സ്വന്ത കുററത്തെ ലഘൂകരിക്കുവാനോ നീതീകരിക്കുവാനോ നമുക്കു കഴിയുമ്പോൾ, മററുള്ളവരുടെ പ്രയാസങ്ങൾ നമുക്ക് മറവായിരിക്കുന്നതുകൊണ്ടും അവയെ സഹതാപപൂർവ്വം മനസ്സിലാക്കുവാനുള്ള സ്നേഹമോ ക്ഷമയോ നമുക്കില്ലാത്തതുകൊണ്ടും അവരുടെ കുററങ്ങളെ കർക്കശമായി വിമർശിക്കുവാനേ നമുക്കു കഴിയുന്നുള്ളു; എന്നാൽ പ്രവൃത്തികളെ തെററോ ശരിയോ എന്നു വിധിക്കുവാൻ പ്രയാസമില്ല; എന്നാൽ അവക്കിടയാക്കിയ സാഹചര്യങ്ങളെയും പ്രവർത്തിച്ചവരുടെ പ്രത്യേക പ്രയാസങ്ങളെയും മുഴുവനായി മനസ്സിലാക്കുക എന്നുള്ളതു നമ്മുടെ കഴിവിനപ്പുറമാണ്. അതുകൊണ്ട് നിവൃത്തിയുള്ളപക്ഷം നാം മററുള്ളവരെ വിധിക്കാതിരിക്കയാണ് ഉത്തമം. അപ്പോസ്തലന്റെ വാക്കുകൾ ശ്രദ്ധേയമാണ്; ആകയാൽ കർത്താവു വരുവോളം സമയത്തിനുമുമ്പേ ഒ

* * *

ത്ത് അതിനെ ആവരണം ചെയ്യുന്ന ദൈവീകമായ സമാധാനമുണ്ടെന്നും പൗലോസിനു അനുഭവപ്പെട്ടു.

**ഞായർ**

## നമ്മുടെ കർത്താവിന്റെ സാമീപ്യം

ഫിലി. 4: 4—7

ഈ വാക്യങ്ങളെഴുതുമ്പോൾ പൗലോസ് റോമാ പട്ടണത്തിൽ ബന്ധനസ്ഥനായിരുന്നെന്നും സഭ കഠിനമായ പരീക്ഷണങ്ങളും പീഡകളും നേരിട്ടു തുടങ്ങിയിരുന്നെന്നും പറയപ്പെടുന്നു. എങ്കിലും എത്രമാത്രം ആശ്വാസപ്രദവും പ്രോത്സാഹജനകവുമായ സന്ദേശമാണ് പൗലോസ് നൽകുന്നത്.

ന്നേരം നന്മയും പോലെതന്നെ ആനന്ദവും ദൈവസ്വഭാവത്തിനു അയോജ്യമാണ്. 'ആഗമന' കാലത്ത് മാത്രമല്ല എല്ലായ്പോഴും അവൻ സമീപസ്ഥനാണ്. തന്മൂലം നമ്മുടെആകുല ചിന്തകൾ അസ്ഥാനത്താണ്. ദൈവസ്നേഹത്തെപ്പററിയുള്ള ബോധം നമ്മുടെ അനുദിനജീവിതത്തിൽ സന്തുഷ്ടിയും സമാധാനവും സൗഹാർദ്ദവും പ്രതിഫലിപ്പിക്കണം.

ണം വിധിക്കരുത്. അവൻ ഇരുട്ടിൽ മറഞ്ഞിരിക്കുന്നതു വെളിച്ചത്താക്കി ഹൃദയങ്ങളുടെ ആലോചനകളെ വെളിപ്പെടുത്തും. (1: കൊരി: 4: 5)

മററുള്ളവരെക്കുറിച്ചുള്ള നമ്മുടെ ന്യായവിധി പലപ്പോഴും സ്വാർത്ഥതയിൽനിന്നാണ് ഉത്ഭവിക്കുന്നതു്. പ്രായമുള്ളവർ ചിലപ്പോൾ കുട്ടികളെ ശകാരിക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നതു അവർ കുററം ചെയ്യുന്നതുകൊണ്ടല്ല. അവർ നിമിത്തം പ്രായമുള്ളവക്ക് അസൗകര്യം നേരിടുന്നതുകൊണ്ടാണ്. ഈ മനോഭാവം പ്രായമുള്ളവർ തമ്മിലുള്ള പെരുമാററത്തിലും നിഴലിച്ചുകാണാം. നമുക്ക് അസൗകര്യമുളവാക്കുന്ന കാര്യങ്ങളെ നാം മററുള്ളവരിൽ കുററപ്പെടുത്തുക സാധാരണമാണ്. മററുള്ളവരുടെ മേന്മയിലുള്ള അസൂയമാത്രമായിരിക്കാം ചിലപ്പോൾ കുററാരോപണത്തിനുള്ള കാരണം. മററുള്ളവരുടെ ഭാഗ്യലബ്ധിയിൽ നമുക്ക് അസൂയ തോന്നിയാൽ അവക്ക് അതിനർഹതയില്ല എന്നു പറഞ്ഞു് നമ്മുടെ അസൂയയെ നാം നീതീകരിക്കും. ഉദാഹരണമായി അവരുടെ സ്വഭാവത്തിൻെറ ചില ദൂഷ്യവശങ്ങളെ നാം ചൂണ്ടിക്കാണിക്കും. അവരുടെ പൊതുവേയുള്ള പെരുമാററം നമ്മുടേതിനേക്കാൾ മെച്ചമാണെങ്കിൽ നമ്മുടെ മനസ്സാക്ഷിയെ തൃപ്തിപ്പെടുത്തുവാൻ നമുക്കില്ലാത്ത ചില ദൂഷ്യങ്ങളെ അവരിൽ കണ്ടുപിടിക്കുവാൻ നാം ശ്രമിക്കും. നാം ആരെയെങ്കിലും ഉപദ്രവിച്ചിട്ടുണ്ടെങ്കിൽ അതു നീതികരിക്കുവാനായി അവരുടെ കുററങ്ങളെ നാം വെളിപ്പെടുത്തും.

നമ്മിൽ കുറെപ്പേർ എവിടെയെങ്കിലും ഒരുമിച്ചു കൂടിയാൽ സാധാരണയായി നമ്മുടെ സംഭാഷണത്തിൻെറ ഭൂരിഭാഗവും മററുള്ളവരുടെ കുററങ്ങളെ പരാമർശിച്ചായിരിക്കും നമ്മുടെ ആത്മനിയന്ത്രണത്തിൻെറ അഭാവം ഏററവും കൂടുതലായി പ്രത്യക്ഷപ്പെടുന്നതു് ഇങ്ങനെയുള്ള അവസരങ്ങളിലാണ് ഒരാളുടെ സാന്നിധ്യത്തിൽ അയാളോടു നേരെ പറയുവാൻ സാധിക്കാത്ത കാര്യങ്ങൾ അയാളുടെ അസാന്നിദ്ധ്യത്തിൽ മററുള്ളവരോടു പറയുകയില്ല എന്നുള്ള ഒരു പൊതുപ്രമാണം നാം സ്വീകരിക്കുന്നതു നന്നായിരിക്കും. ആരേക്കുറിച്ചും തോന്നുന്നതെല്ലാം വിളിച്ചുപറയുന്ന രീതി പറയുന്നവർക്കും കേൾക്കുന്നവക്കും ഒരുപോലെ ഹാനികരമാണ്. മററുള്ളവരെക്കുറിച്ചു നമ്മുടെ മനസ്സിൽ ഉദിച്ചുയരുന്ന വിമർശനചിന്തകൾക്ക് ഉടനടി പ്രകടനം നൽകാതെ അവയെ മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കും സ്വയപരിശോധനയ്ക്കും വിഷയമാക്കുവാൻ നാം പഠിക്കേണ്ടതാണ്. സ്നേഹത്തെപ്രതിമാത്രം പറയുകയും അല്ലെങ്കിൽ പറയാതിരിക്കുകയുമാണ് നാം ചെയ്യേണ്ടതു്.

ഈ വിധത്തിലുള്ള സ്നേഹവും അതിൽനിന്നുളവാകുന്ന ആത്മനിയന്ത്രണവും സ്വാഭാവികമോ എളുപ്പമോ അല്ല. പ്രാർത്ഥനയുടെയും പരിശീലനത്തിൻെറയും ഫലമായി മാത്രം നമുക്കു കൈവരുത്താവുന്ന സ്വഭാവ വിശേഷങ്ങളാണ് അവ. വിധിക്കാത്ത ഒരാളിനു ലഭിക്കുന്ന പ്രതിഫലം അയാളും വിധിക്കപ്പെടുകയില്ല എന്നുള്ളതാണ്. "കരുണയുള്ളവർ ഭാഗ്യവാന്മാർ, അവക്കു കരുണ ലഭിക്കും." നാം മററുള്ളവരോടു സ്നേഹവും സഹതാപവും പ്രദർശിപ്പിച്ചാൽ മററുള്ളവർ നമ്മോടും അങ്ങനെ തന്നെ ചെയ്യും, നമ്മുടെ സഭാജീവിതത്തിലും സാമൂഹ്യജീവിതത്തിലും ക്രിസ്തീയമായ ഒരന്തരീക്ഷം പുലർത്തുവാൻ ഓരോ വ്യക്തിയും പാലിക്കേണ്ട ഒരു കല്പനയാണ് ഇതു്: വിധിക്കരുതു്.

കുട്ടികൾക്കുള്ള കഥ

# സുശീലയും ദുശ്ശീലയും

പി. പി. വക്കി

ഒരു വീട്ടിൽ ഇരട്ടപെററ രണ്ടു പെൺകുട്ടികളുണ്ടായിരുന്നു. ഒരുത്തിക്ക് സുശീലയെന്നും മററവൾക്ക് ദുശ്ശീലയെന്നും പേർ. സുശീല രാവിലെ എഴുന്നേററു വീട്ടിലെ ജോലിയെല്ലാം ചെയ്യുന്നതിനു പുറമേ മററുള്ളവക്കു വേണ്ട സഹായവും ചെയ്തുകൊടുക്കുമായിരുന്നു. ദുശ്ശീലയാവട്ടെ വളരെ താമസിച്ചേ എഴുന്നേൽക്കയുള്ളു. എഴുന്നേൽക്കുന്നതുതന്നെ മററുള്ളവരെ കുററംപറഞ്ഞും ശകാരിച്ചുംകൊണ്ടായിരിക്കും.

ഒരുദിവസം ഉച്ചകഴിഞ്ഞു സുശീല അകലെയുള്ള കിണററുങ്കലേക്ക്, വെള്ളം കോരി കൊണ്ടുവരാൻ പോയി. അവൾ വെള്ളം കോരിക്കൊണ്ടു നിൽക്കുമ്പോൾ സുന്ദരിയായ ഒരു വൃദ്ധ അവിടെ എത്തി അവളോടു ചോദിച്ചു: "മകളെ, എനിക്കു കുറെ വെള്ളം കുടിക്കാൻ തരുമോ?" ആ പെൺകുട്ടി പുഞ്ചിരിയോടെ ആ വൃദ്ധയ്ക്കു മതിയാവോളം വെള്ളം കോരി കൊടുത്തു. വൃദ്ധയ്ക്കു് സംതൃപ്തിയായി. അവർ പറഞ്ഞു 'മകളെ, നീ ഒരു നല്ല കുട്ടി തന്നെ: എപ്പോഴും നീ മററുള്ളവരെ സഹായിക്കുന്നു. അതുകൊണ്ടു് ഇന്നു മുതൽ നീ സംസാരിക്കുമ്പോഴെല്ലാം വായിൽനിന്നു് മുത്തുകൾ വർഷിക്കട്ടെ" ഇത്രയും പറഞ്ഞു് വൃദ്ധ അപ്രത്യക്ഷയായി. അതു് ഒരു വനദേവതയായിരുന്നു.

സുശീല വീട്ടിലെത്തിയപ്പോൾ, അവൾ സാധാരണയിൽ കവിഞ്ഞു വൈകിയതുകൊണ്ടു് അമ്മ അവളെ ശകാരിച്ചു. അവൾ ഉണ്ടായ സംഭവം അമ്മയോടു പറയാൻ ആരംഭിച്ചു. ദാ! ധാരാളമായി മുത്തുകൾ വായിൽനിന്നു വീഴാനും തുടങ്ങി. ആളുകൾ അത്ഭുതപ്പെട്ടു. ഈ രത്നങ്ങൾ അവരെ പണക്കാരാക്കുമല്ലോ എന്നു് എല്ലാവരും പറഞ്ഞു.

ദുശ്ശീലയ്ക്കു് ഇതുപോലെ ഒരു വരമില്ലല്ലോ, അമ്മ സങ്കടപ്പെട്ടു. അവൾ ദുശ്ശീലയോടു പറഞ്ഞു: "നീയും വെള്ളത്തിനു കിണററിങ്കലേക്കു കുടവുമായിപ്പോവുക. ആ വനദേവതയെ കണ്ടുമുട്ടിയാൽ യോഗ്യമായും മര്യാദയായും പെരുമാറണം." ദുശ്ശീല കുടവുമെടുത്തു വെള്ളത്തിനു പോയി. വെള്ളം കോരിക്കൊണ്ടിരിക്കുമ്പോൾ ഉയരംകൂടിയ ഒരു വൃദ്ധ ആ വഴിക്കു വന്നു. "എനിക്കു കാച്ചു വെള്ളം തരുമോ കുട്ടീ" എന്നവളോടു ചോദിച്ചു. ദുശ്ശീല പെട്ടെന്നു ചൊടിച്ചു. അവൾ മുഖം വീർപ്പിച്ചുകൊണ്ടു പറഞ്ഞു: "എന്താ, ഞാൻ നിങ്ങളുടെ വേലക്കാരിയോ മറേറാ ആണോ? ദാ, ഈ കിണററിൽ നിന്നു് വേണമെങ്കിൽ കോരി കുടിച്ചോളൂ." വൃദ്ധ അവളോടു് "നീ ദയവില്ലാത്ത, ക്രൂരയായ പെൺകുട്ടിയാണു്; നീ നിന്നെപ്പററിയല്ലാതെ മററുള്ളവരെപ്പററി ചിന്തിക്കാ

# മനുഷ്യരിലെ നന്മ

ലളിത

ചില ജീവിതങ്ങളുടെ സ്വാധീനശക്തി സാംക്രമികമാണ്.—നോക്കി നിൽക്കവേ തന്നെ അതു മററുള്ളവരിലേക്കു സംക്രമിക്കും. നമുക്കെല്ലാം അനുഭവബോധ്യമുള്ള ഒരു കാര്യമാണല്ലോ അതു്. ചില വ്യക്തികളുടെ വിഷാദഭാവമോ നിരാശയോ ചുററുപാടുമുള്ളവരെ അതുപോലുള്ള മനോഭാവത്തിലേക്കു വഴി നടത്തും. പ്രസന്നതയും ഫലിതരസികതയും അതിനനുസരണമായ മനോഭാവമായിരിക്കും ചുററുപാടുമുള്ളവരിൽ സൃഷ്ടിക്കുക.

രണ്ടാം ലോകയുദ്ധത്തിലെ ഒരു ക്യാപ്ററന്റെ തൂലികാചിത്രം വർണ്ണിച്ചിട്ടുള്ളതു് എവിടെയോ വായിച്ചതോർക്കുന്നു. ആ സൈന്യാധിപൻ ഒരു പ്ളാററ്ഫോമിലേക്കു ചെന്നു്, അവിടെയുള്ള അധീരരേയും ഭീരുക്കളെയും തെരഞ്ഞുപിടിക്കും. അവരെ കുററപ്പെടുത്തുകയോ കളിയാക്കുകയോ അല്ല ഉദ്ദേശം. അവരെ സഹായിച്ചു് കർത്തവ്യനിർവഹണത്തിൽ കൂടുതൽ ശുഷ്കാന്തിയുള്ളവരാക്കിത്തീർക്കുന്നതിനാണു് അദ്ദേഹത്തിന്റെ ശ്രമം. ഉത്തമന്മാരായ ഒന്നാം തരം പട്ടാളക്കാരായിത്തീരാൻ അവർക്കു കഴിവുണ്ടെന്നു് അദ്ദേഹം വിശ്വസിക്കുന്നു. അദ്ദേഹത്തിന്റെ ആ ഉറച്ച വിശ്വാസം സാംക്രമികമായിരുന്നു. "അദ്ദേഹം അവരുടെ നേരെ നോക്കി, അവരും അദ്ദേഹത്തെ നോക്കി. ആ പട്ടാളക്കാർ പ്രവർത്തനവ്യഗ്രരായി. തങ്ങളെക്കൊണ്ടു കഴിയുന്നതിന്റെ പരമാവധി പ്രവൃത്തി ചെയ്യുവാൻ ദൃഢനിശ്ചയം ചെയ്തു" വെന്നാണു് എഴുതപ്പെട്ടിരിക്കുന്നതു്. സൈന്യാധിപന്റെ പുഞ്ചിരി പട്ടാളക്കാരുടെയിടയിൽ സംഭാഷണവിഷയമായി. അതവരെ അത്യധികം ആകർഷിച്ചു. ആ പുഞ്ചിരിയിൽ അവർ ഒരു അർത്ഥം കണ്ടെത്തി. അവർ അദ്ദേഹത്തിന്റെ സ്വന്തം പട്ടാളക്കാരാണെന്നും, അദ്ദേഹം അവരെപ്പററി അഭിമാനം കൊള്ളുന്നുവെന്നും, അവർ മററു പ്ളാററ്ഫോമുകളിലെ പട്ടാളക്കാരേക്കാൾ മേൽത്തരമായി പ്രവർത്തിക്കുമെന്നു് അദ്ദേഹത്തിനു് ഉറപ്പുണ്ടെന്നും ആ പുഞ്ചിരി വിളിച്ചറിയിക്കുന്നതായി അവർ വ്യാഖ്യാനിച്ചു. അവർക്കു് അവരെപ്പററിത്തന്നെയുള്ള മതിപ്പു വർദ്ധിക്കുന്നതിനു് അതിനിടയാക്കി. പരമാവധി പ്രയത്നിക്കുന്നതിനു് അവർ ഉറച്ച തീരുമാനമെടുക്കാൻ കാരണമതാണു്.

മനുഷ്യരെല്ലാം ചീത്തയാണു്, ഒരുത്തനെയും വിശ്വസിക്കാൻ കൊള്ളുകയില്ല എന്നു ചില ആളുകൾ പറയാറുണ്ടു്. ആ വാദം അതേപടി അംഗീകരിക്കുക യുക്തമായിരിക്കുകയില്ല. "എല്ലാവരും വഴിതെററി ഒരുപോലെ കൊള്ളരുതാത്തവരായിത്തീർന്നു" വെന്നു് സങ്കീർത്തനക്കാരനും, "നീതിമാൻ ആരുമില്ല, ഒരുത്തൻ പോലുമില്ല...എല്ലാവരും വഴിതെററി കൊള്ളരുതാത്തവരായിത്തീർന്നുവെന്നു് വിശുദ്ധ പൗലൂസും പ്രസ്താവിക്കുന്നുണ്ടെന്നുള്ളതു വാസ്തവമാണു്. എല്ലാവരും പാപികളാണു്, എല്ലാവരും അനുതപിച്ചു, തങ്ങളുടെ പാപങ്ങൾ ഏററുപറയണം, എല്ലാവർക്കും ദൈവത്തിന്റെ കൃപയും ക്ഷമയും ആവശ്യമാണു് എന്നുള്ളതിൽ ആർക്കും എതിർപ്പുണ്ടാകുമെന്നു തോന്നുന്നില്ല.

എന്നാൽ, നമ്മുടെ ദൈനംദിന ജീവിതത്തിൽ, മററുള്ളവരുമായി പെരുമാറുമ്പോൾ, അവരെല്ലാം ദുഷ്ടന്മാരും തട്ടിപ്പുകാരും കള്ളം പറയുന്നവരുമാണെന്നുള്ള വിചാരത്തിൽ അവരുമായി ഇടപെടുക എത്ര അനാവശ്യമാണെന്നു് ഓർത്തുനോക്കുക. സങ്കീർത്തനക്കാരനോ വിശുദ്ധ പൗലൂസോ ആ അർത്ഥമാണു് അവരുടെ പ്രസ്താവനകൾകൊണ്ടു് ഉദ്ദേശിക്കുന്നതെന്നു വിശ്വസിക്കാൻ പ്രയാസം.

മററുള്ളവർ ചതിയന്മാരാണെന്നും ഒരുവനെയും വിശ്വസിക്കാൻ കൊള്ളുകില്ലെന്നുമുള്ള ധാരണയോടുകൂടി അവരുമായി ഇടപെടുന്നതു് കളിപ്പുപററാതിരിക്കാൻ കൂടുതൽ സഹായകമാണെന്നു സമ്മതിക്കാം. എന്നാൽ, എല്ലാവരും ഭോഷ്ക്കു പറയുന്നവരാണെന്നു് വിളംബരം ചെയ്യുന്ന സങ്കീർത്തനക്കാരൻ പോലും, താൻ അതു ധൃതിയിൽ പറഞ്ഞുപോയതാണെന്നു സമ്മതിക്കുന്നുണ്ടു് (സങ്കീർത്തനം 116:11) പെട്ടെന്നു് ഏതോ നീരസത്തിന്റെ ഫലമായി അദ്ദേഹം അങ്ങനെ പറഞ്ഞുപോയതാവണം. ശാന്തവും പക്വവുമായ ആലോചനയുടെ ഫലമായി നടത്തിയ ഒരു പ്രസ്താവനയാണതെന്നു തോന്നുന്നില്ല.

മിക്കമനുഷ്യരും ചീത്തയാണെന്നും, എല്ലാ മനുഷ്യരും കള്ളമേ സംസാരിക്കുകയുള്ളുവെന്നും, എല്ലാവരും തെമ്മാടികളാണെന്നും വിചാരിച്ചു് അവരോടിടപെട്ടുകൊള്ളണമെന്നുള്ള വാദം ബുദ്ധിമോശമാണെന്നു മാത്രമല്ല, മനുഷ്യനെപ്പററിയുള്ള ക്രിസ്തീയധാരണയ്ക്കു കടകവിരുദ്ധവുമാണു്.

നാം മററുള്ളവരെപ്പററി എന്തു പ്രതീക്ഷിക്കുന്നുവോ ആ രീതിയിൽ കുറെയൊക്കെ അവരെ രൂപാന്തരപ്പെടുത്താൻ കഴിയുമെന്നുള്ളതു് ജീവിതത്തിലെ ഒരു വസ്തുതയാണു്. ഒരുത്തൻ തെമ്മാടിയാണെന്നു സങ്കൽപ്പിച്ചുകൊണ്ടു നാം അവനോടു പെരുമാറുന്നപക്ഷം, ഒരുപക്ഷേ, അവനങ്ങനെ ആയിത്തീർന്നേക്കാനിടയുണ്ടു്. അയാൾ നല്ലവനായി പെരുമാറണമെന്നു നാം പ്രതീക്ഷിക്കുന്നുവെന്ന ഭാവത്തിൽനാം പെരുമാറുന്നപക്ഷം, അയാൾ ആ രീതിയിൽ ഉയർന്നുവരാൻ സാധ്യതയുണ്ടു്.

സംശയം സംശയത്തെ ഉൽപ്പാദിപ്പിക്കുന്നു. മനുഷ്യനെപ്പററിയുള്ള അധമമായ ചിന്ത, അധമമനുഷ്യരെ സൃഷ്ടിക്കും. അതു് നാം ഓർമ്മിച്ചിരിക്കേണ്ട ഒരു വലിയ സത്യമാണു്.

മനുഷ്യരിൽ നിന്നു് ഏററവും നല്ലതു് പ്രതീക്ഷിക്കുന്ന മനുഷ്യർക്കാണു് അങ്ങനെയൊരു പ്രതിഫലം കിട്ടുക. റഗ്ബിയിലെ പ്രശസ്തനായ ഹെഡ്മാസ്റ്ററായിരുന്ന തോമസ് ആർനോൾഡിനെപ്പററി ഒരു വിദ്യാർത്ഥി ഇപ്രകാരം പറഞ്ഞിട്ടു

---

റേയില്ല. അതുകൊണ്ടു് നീ ഇന്നുമുതൽ സംസാരിക്കുമ്പോഴെല്ലാം നിന്റെ അധരങ്ങൾ മാക്രികളെ പൊഴിക്കട്ടെ" എന്നു പറഞ്ഞു്, ദേവത മറഞ്ഞു.

അവൾ വീട്ടിൽ എത്തി സംസാരിക്കാൻ തുടങ്ങിയപ്പോൾ തവളകൾ വീഴാൻ ആരംഭിച്ചു. കൊച്ചുതവളകൾ മുറിക്കകത്തു ചാടിനടന്നു. സകലരും ഭയപ്പെട്ടു. പാവം ദുശ്ശീല അന്നുമുതൽ വളരെ കുറച്ചേ സംസാരിക്കയുള്ളു.

ണ്ടു": "ആർനോൾഡ് നിങ്ങൾ ചെന്നുപറയുന്നതു് അതേപടി വിശ്വസിക്കും; അതുകൊണ്ടു് അദ്ദേഹത്തിന്റെ അടുക്കൽ കള്ളംപറയാൻ ഒരുവനും സാധ്യമല്ല." തന്റെ വിദ്യാർത്ഥികളുടെ സ്വഭാവശ്രേഷ്ഠതയിൽ ആർനോൾഡിനുണ്ടായിരുന്ന വിശ്വാസം, തിരിച്ചു് അവരിൽ അദ്ദേഹത്തിന്റെ നേർക്കു് ഒരു കടപ്പാടു സൃഷ്ടിച്ചു.

മററാരോ നമ്മെ വിശ്വസിക്കുന്നുണ്ടെന്നുള്ള ഉറപ്പിനേക്കാൾ കൂടുതൽ ഉൽകൃഷ്ടമായ ഒരു ചിന്താ ഈ ലോകത്തിലില്ലെന്നു് ചിലപ്പോൾ തോന്നിപ്പോകാറുണ്ടു്. മനസ്സിനു് വളരെയധികം ഉത്തേജനം നൽകുന്ന ഒരു ചിന്തയാണതു്. ഞാൻ ഉത്തമമായ രീതിയിലേ പ്രവർത്തിക്കുകയുള്ളുവെന്നു് മററാരോ എന്നെപ്പററി അടിയുറച്ചു വിശ്വസിക്കുന്നുണ്ടെന്നു എനിക്കു ബോധ്യമുള്ളപക്ഷം, ആ വ്യക്തിയുടെ വിശ്വാസത്തെ അപകടത്തിലാക്കാൻ ഞാൻ സാധാരണഗതിയിൽ ഇഷ്ടപ്പെടുകയില്ല.

ദൈവം നമ്മെ വിശ്വസിക്കുന്നു. നമുക്കുവേണ്ടി ജീവത്യാഗം ചെയ്യുന്നതിനു് സ്വന്തപുത്രനെ അയയ്ക്കത്തക്കവണ്ണം അദ്ദേഹം നമ്മെ വിശ്വസിക്കുന്നു. യേശുക്രിസ്തുവും മനുഷ്യരെ വിശ്വസിച്ചു. മനുഷ്യനെ അമ്പരപ്പിക്കത്തക്കവണ്ണം ഉന്നതമായ കല്പനകളാണു് അദ്ദേഹം അവർക്കു നൽകിയതു്. തന്നിലൂടെ അവർ അതനുസരിച്ചു പ്രവർത്തിക്കുമെന്നു് അദ്ദേഹം വിശ്വസിച്ചു. സ്വർഗ്ഗാരോഹണശേഷം യേശു സ്വർഗ്ഗത്തിലേക്കു പ്രവേശിക്കുമ്പോൾ, മാലാഖാമാർ, ഉൽക്കണ്ഠാപൂർവം ഭൂമിയിലെ പ്രവർത്തനത്തിന്റെ തുടർന്നുള്ള നടത്തിപ്പിനെപ്പററി ചോദിച്ചതായി പറയപ്പെടുന്ന കഥയിൽ, യേശു നൽകിയമറുപടി അദ്ദേഹത്തിന്റെ ജീവിതവീക്ഷണം സുവ്യക്തമാക്കുന്നുണ്ടു്; "അതേ, ആ മുക്കുവരെയാണു് ഞാൻ ആ ജോലി ഭരമേൽപ്പിച്ചിരിക്കുന്നതു്. അവർ, പരാജയപ്പെട്ടാൽ......ഇല്ലാ അവർ പരാജയപ്പെടുകയില്ല."

ഒരു ക്രിസ്ത്യാനിക്കും ലോകത്തിൽ കാണുന്ന പാപത്തിന്റെ നേർക്കു കണ്ണടയ്ക്കാൻ നിവൃത്തിയില്ല. പക്ഷേ, മനുഷ്യർ അത്യുത്തമമായി പ്രവർത്തിക്കുമെന്നു പ്രതീക്ഷിക്കുകയും അതിനവർക്കു കൈത്താങ്ങു നൽകുകയുമാണു് ദൈവത്തിന്റെ മക്കളെന്ന നിലയിൽ നമ്മുടെ കർത്തവ്യം.

(2–ാം പേജിൽനിന്നു തുടർച്ച)

ന്നുപോയിരിക്കുകയാണു്. എക്കാലവും സമാധാനകാംക്ഷികളായിരുന്ന ബഹുഭൂരിപക്ഷം സഭാംഗങ്ങളുടെ താൽപ്പര്യത്തേയും ക്ഷേമത്തേയും തൃണവൽഗണിച്ചു് തങ്ങളുടെ പ്രതാപങ്ങളും വാശിയും ഉയർത്തിപ്പിടിച്ചുകഴിഞ്ഞ തലമുറ വീണ്ടും ജനനം പ്രാപിക്കാതിരിക്കാൻ സഭയിലെ യുവജനങ്ങളും വൈദികരും പ്രത്യേകം സൂക്ഷിക്കേണ്ടതാണു്: വികാരങ്ങളാലല്ല, വിചാരങ്ങളാൽ ഭരിക്കപ്പെടുന്ന ഒരു തലമുറയാണു് യോജിച്ച സഭയ്ക്കാവശ്യം. അങ്ങനെയുള്ള ഒരു ചിന്താസരണിയിലേക്കു തിരിയുന്നതിനു ശ്രീ. ഇ. കെ. അലക്സാണ്ടരുടെ പള്ളിചരിത്രങ്ങൾ സഹായിച്ചിട്ടുള്ളതിനാൽ അദ്ദേഹം അനുമോദനാർഹനാണു്. കലഹം മൂലം ദൈവത്തിനു പ്രവേശനം നിഷേധിച്ച പഴയ പള്ളികളുടെ ചരിത്രങ്ങൾ ഇനിയും പ്രസിദ്ധപ്പെടുത്തുകയും അനുവാചകർ അവയിൽ നിന്നും ഗുണപാഠങ്ങൾ നുകരുകയും ചെയ്യുന്നതു നന്നായിരിക്കും.

(ഒരു ചർച്ചുവിക്കിലി വായനക്കാരൻ)

———

## ഗോസ്പൽ ടീം

**വൈദിക സിമ്മനാരിയുടെ നേതൃത്വത്തിൽ**

കോട്ടയം ഡിസം 10. ഓർത്തഡോക്സ് വൈദികസിമ്മനാരി ഗോസ്പൽററീമിന്റെ ആഭിമുഖ്യത്തിൽ ആണ്ടുതോറും നടത്തിവരാറുള്ള ഗോസ്പൽററീം ഈ വർഷം കൊച്ചീഭദ്രാസനത്തിൽ പെട്ട പഴഞ്ഞി, കുന്നംകുളം, മൂലേപ്പാട്ടു്, കാട്ടകാമ്പാൽ ഈ സ്ഥലങ്ങളിൽ ഡിസംബർ 30 മുതൽ ജനുവരി 3വരെയുള്ള ദിവങ്ങളിൽ നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു. സിമ്മനാരി പ്രിൻസിപ്പാൾ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അനുഗ്രഹാശിസ്സുകളോടുകൂടി റവ. ഫാ. എം. വി. ജോർജ്ജ്, റവ. ഫാ. കെ. എം. അലക്സാണ്ടർ, റവ. ക്ളേറി. പി. വി. വറുഗീസ് എന്നീ അദ്ധ്യാപകരുടെമേൽനോട്ടത്തിൽ പ്രവർത്തിക്കുന്നതാണു്.

രാത്രിയോഗങ്ങൾക്കു് പുറമെ രാവിലെ 7–30 മുതൽ 9വരെ കുട്ടികൾക്കും യുവാക്കൾക്കുമായിട്ടുള്ള പ്രത്യേക ക്ളാസ്സുകളും, 10—12വരെ ഭവനസന്ദർശനവും, 2—4 വരെ പൊതുയോഗവും പരിപാടിയിൽ ഉൾപ്പെടുന്നു. പ്രസംഗങ്ങൾക്കും, ക്ളാസ്സുകൾക്കും മാജിക്ലാന്റേൻ, റേപ്പ്ക്കോർഡു്, റോൾ പിക്ച്ചേഴ്സ്, ഫ്ളാനൽഗ്രാഫ് മുതലായവ ഉപയോഗിക്കുന്നതായിരിക്കും. ഗോസ്പൽററീമിലെ അംഗങ്ങൾക്കായുള്ള ധ്യാനയോഗം ഡിസംബർ 27—30 വരെ കുന്നംകുളം ബഥനി ആശ്രമത്തിൽ വച്ചു് റവ. ഫാദർ ഗീവറുഗീസ് ഒ. ഐ. സി. യുടെ മേൽനോട്ടത്തിൽ നടത്തുന്നതാണു്.

Reg· M· 5268 Licence No. 486

ചർച്ച് വീക്കിലി

# Discovery of the "Gospel of Thomas"

**(Oscar Cullmann and Henry- Charles Puech) ***

*(Here two experts put the new "Sayings of Jesus", a manuscript among 49 ancient Coptic documents found in Upper Egypt in 1946, into their historical perspective. The manuscript begins thus: "These are the hidden words which the living Jesus spoke and Didymos Judas Thomas wrote".)*

Never in such a short time have so many discoveries of prime importance for the study of the Bible been made as since the end of the war. The discovery of the Dead Sea· Scrolls, so precious for the light they throw on Judaism at the time of the New Testament, has been widely publicised· The finds in Upper Egypt, although made a little earlier, have up to now been less widely known. Yet these Coptic documents are as interesting as those of the Judea Desert, and the one we are about to discuss is still more important for the literary study of the New Testament.

The Egyptian discoveries have remained unknown to the public rather longer because access to them has been more difficult, and their publication in a critical edition has necessitated the collaboration of several specialists and the expenditure of much time.

Moreover, as regards the *Gospel According to Thomas* great discretion was necessary until the specialists had made their profound study· Till now it has been dealt with almost exelusively in scientific papers. In spite of this, the way in which some observations and provisional conclusions of the experts have been popularised by the unqualified shows that great care is necessary·

Above all, it is essential to keep the subject clear of sensationalism. There has already been talk of a Fifth Gospel, whereas the new document is strictly speaking neither a Gospel comparable to our canonical Gospels, since it has no narrative, nor the fifth, since we have many other apocryphal Gospels attributed to one or other of the Apostles.

Yet it is difficult to exaggerate the importance of the discovery, though it does not consist of what many people may think at first glance. Thus at the moment of publication the public should be on its guard both against illusory expectations and against any tendency to underestimate the value of this Gospel because of the complex aspect in which it now comes to us.

### How the Finds were Made

The *Gospel According to Thomas* is only a small part of the discoveries made in Upper Egypt. A complete Gnostic library was found containing forty-nine treatises in the Coptic language. These treatises are divided among thirteen papyrus books. They are not papyrus scrolls, but what are called *codices*, real books bound in leather.

The story of this discovery is rather complicated· In 1945 or 1946 peasants about sixty miles from Luxor, near the small town of Nag Hamadi, not far from the site of the ancient Khenoboskion, found a jar containing all these books· The jar was standing in one of the tombs of an old cemetery at the foot of lime-stone cliffs, where the peasants were collecting fertiliser. A few pages, it is said, were torn up and burnt. All the rest were sold for three Egyptian pounds to the son of a Coptic priest·

In 1946 one of these volumes, the one later acquired by the C. G. Jung Institute of Zurich, was bought in Cairo by a Belgian antique dealer, and another by the late Togo Mina on behalf of the Coptic Museum of Old Cairo, of which he was then director· The other eleven volumes, having passed into the possession of a Cypriot antiquarian, became, after long vicissitudes, the property of the Egyptian Government, and all the manuscripts with the exception of the Jung codex are now in the Coptic Museum in Cairo.

We are not concerned here with the whole Gnostic library of which Professor Puech drew up a provisional inventory in 1950. The future of this library has been confided to an international committee which the Director of the Coptic Museum, Dr. Pahor Labib, convoked for the first time in Cairo in 1956.

### A Fourth-Century Manuscript

The *Gospel According to Thomas* is part of Codex III, according to the general classification suggested by Professor Puech It is the finest of all the finds, and is of an admirable calligraphy.

The text is in Sahidic dialect; it dates probably from the end of the fourth or the beginning of the fifth century. The whole codex is a collection of seven works of which the second is the *Gospel According to Thomas*, which is twenty pages long.

The title, "*Gospel According to Thomas*," is at the end. However, it is actually not a Gospel but a collection of 114 Sayings of Jesus which are simply strung one after another without a narrative framework, mostly with no more connection than the formula "Jesus said."

In 1949 Professor J. Doresse, the French research worker, pointed out the existence of this Gospel among the writings discovered, and in July, 1952, he communicated a part of the text to Professor Puech, who identified it more completely and precisely· Professor puech immediately recognised that he was dealing with the same collection of sayings of which, for some time, we had had a very few fragments in Greek.

A comparison of the Coptic text of the *Gospel of Thomas* and the Greek fragments of Oxyrhynchos not only shows that the incomplete phrases of the mutilated Oxyrhynchos papyrus had been completed inexactly but that our Coptic collection is *the translation of a Greek collection.*

*(To be concluded)*

[*Professor Oscar Cullmann is a Professor at the University of Basie and at the Ecole des Hautes Etudes (Sciences Religieuses), Sorbonne, and Professor Henri-Charles Puech is a Professor at the College de France and at the Ecole des Hautes Etudes (Sciences Religieuses), Sorbonne.]

Printed and Published by N. M· Abraham B· A· at the the Malayala Manorama Press, Kottayam.